Registered No. M—159.

൧൯൦൨–ാം ൧൦൭൭

പുസ്തകം ൧൦] മകരം [ലക്കം ൧

മലങ്കര

# ഇടവകപത്രിക

## മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



"നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ പുകഴ്ച ചെയ്വാൻ സംഗതി വരരുതു".

(മാർ പൗലൂസ്).

## സംഗതിവിവരങ്ങൾ.



Mar Thomas Press Cottayam.

# പഞ്ചാംഗം

## ൧൯൦൧—൧൦൭൬

| സൂര്യായനി | ഇംഗ്ലീഷ് | മലയാളം | ആഴ്ച |
|---|---|---|---|
| ൧ | ൧൪ | ൩ | വ്യാ |
| ൨ | ൧൫ | ൪ | വെ |
| ൩ | ൧൬ | ൫ | ശ |
| ൪ | ൧൭ | ൬ | ഞ |
| ൫ | ൧൮ | ൭ | തി |
| ൬ | ൧൯ | ൮ | ചൊ |
| ൭ | ൨൦ | ൯ | ബു |
| ൮ | ഫെബ്രുവരി ൨൧ | ൧൦ | വ്യാ |
| ൯ | ൨൨ | ൧൧ | വെ |
| ൧൦ | ൨൩ | ൧൨ | ശ |
| ൧൧ | ൨൪ | ൧൩ | ഞ |
| ൧൨ | ൨൫ | ൧൪ | തി |
| ൧൩ | ൨൬ | ൧൫ | ചൊ |
| ൧൪ | ൨൭ | കുംഭം ൧൬ | ബു |
| ൧൫ | ൨൮ | ൧൭ | വ്യാ |
| ൧൬ | ൧ | ൧൮ | വെ |
| ൧൭ | ൨ | ൧൯ | ശ |
| ൧൮ | ൩ | ൨൦ | ഞ |
| ൧൯ | ൪ | ൨൧ | തി |
| ൨൦ | ൫ | ൨൨ | ചൊ |
| ൨൧ | ൬ | ൨൩ | ബു |
| ൨൨ | മാർച്ച് ൭ | ൨൪ | വ്യാ |
| ൨൩ | ൮ | ൨൫ | വെ |
| ൨൪ | ൯ | ൨൬ | ശ |
| ൨൫ | ൧൦ | ൨൭ | ഞ |
| ൨൬ | ൧൧ | ൨൮ | തി |
| ൨൭ | ൧൨ | ൨൯ | ചൊ |
| ൨൮ | ൧൩ | ൩൦ | ബു |

### വിശേഷദിവസങ്ങൾ.

൨ നു- ദൈവാലയത്തിലേക്കുള്ള നമ്മുടെ കർത്താവിന്റെ പ്രവേശനപ്പെരുന്നാൾ. ലൂ. ൨.. ൨൬—൪

൩ നു- മാർ ബർസൌമായുടെ ഓർമ്മ

൪ നു- അനീദെ ഞാ- ലൂ. ൧൨. ൩൨—൪൮

൮ നു- സുറിയായിലെ അന്ത്യോഖ്യായുടെ മാർ സേവെറിയോസ പാത്രിയർക്കിസിന്റെ ഓർമ്മ.

൧൧ നു- കൊത്തിനെ ഞാ. യോഹ- ൨. ൧—൧൧.

൧൨ നു- നോമ്പിന്റെ ൨-ാംദിവസം. മത്താ. ൧൮. ൧൨—൩൫.

൧൭ നു- ശ്രേഷ്ഠതപെട്ടവരായ മാർ അപ്രേം മല്പാന്റെയും തേവൊദോറൊസു സഹദായുടെയും ഓർമ്മ.

൧൮ നു- കുഷ്ഠരോഗിയുടെ ഞാ ലൂ. ൫. ൧൨—൧൬ ടി. ൪. അ. ൪൦—൪൧.

൨൫ നു- തളർവാദിയുടെ ഞാ. മർക്കാ. ൨. ൧—൧൨.

# മലങ്കര ഇടവക പത്രിക

പുസ്തകം ൧൦] ൧൯൦൧ കോനൂൻ ഹ്റോയി [ലക്കം ൧

### മംഗളം

നിന്ദിച്ചഹോ ഖലരടുത്തു കടുത്ത കോപാ-
ലൊന്നിച്ചു ചെൻപറയും പരിഹാസമെല്ലാം
നന്ദിച്ചുനിന്നു കൃപയോടു സഹിച്ചൊരീശ-
നെന്നും നമുക്കു കരുണാകണമേകിടട്ടെ.

നടക്കൽ പി. വർക്കി

## വിക്‌റ്റോറിയാ ചക്രവർത്തിനി.

അറുപത്തുമൂന്നുവർഷം ബ്രിട്ടീഷ മഹാരാജ്യത്തിന്റെ നായകസ്ഥാനം പ്രശംസനീയം വഹിച്ച മഹാരാജ്ഞിയുടെ ദേഹവിയോഗവാർത്ത ലോകം ഒക്കെ വ്യാപിച്ചിട്ടു പലദിവസങ്ങൾ കഴിഞ്ഞിരിക്കുന്ന സ്ഥിതിക്കു ഞങ്ങൾ അധികമൊന്നും പറയണമെന്നില്ല. ഒരു പെൺപൈതൽ, ഒരു വിദ്യാർത്ഥിനി, ഒരു രാജ്ഞി, ഒരു ഭാര്യ, ഒരു മാതാവു, ഒരു ക്രിസ്ത്യാനി എന്നീ പല അവസ്ഥകളിൽ എവർക്കും ദൃഷ്ടാന്തയോഗ്യങ്ങളായ നടപടികളെ അനവരതം പ്രവൃത്തിച്ച തന്റെ സ്വന്തകുട്ടികളാൽ മാത്രമല്ല, സകല ജാതിക്കാരാലും ആദരിക്കപ്പെടുവാൻതക്കവണ്ണം ൮൧ വർഷം ജീവിച്ച പരലോകപ്രാപ്തയായിരിക്കുന്ന ഈ ചക്രവർത്തിനിയുടെ വിയോഗത്തിൽ സുറിയാനി സമുദായവും ഹൃദയപൂർവം വ്യസനിക്കുന്നുണ്ടെന്നു അവരുടെ നാവു എന്ന നിലയിൽ ഞങ്ങൾ പ്രസ്താവിച്ചുകൊള്ളുന്നു.

മരണത്തിനു വിശേഷകാരണമൊ രോഗമൊ ഉണ്ടായിരുന്നു എന്നു പറവാനില്ല. പ്രായാധിക്യത്താൽ ഉണ്ടാകുന്ന ക്ഷീണവും ഭക്ഷണക്കുറവും വർദ്ധിച്ച സാവധാനത്തിൽ ആ മഹാസൂര്യൻ ജനുവരി ൨൨-നു രാത്രി ൬ മണിക്കു അസ്തമിച്ചു എന്നെ പറവാനുള്ളു. യാതൊരു വേദനയും അനുഭവിക്കാതെ ഉറക്കത്തിൽ പരമസമാധാനത്തോടുകൂടെ മരിച്ചു എന്നാണ കമ്പിവർത്തമാനത്തിൽ കാണുന്നതു. മരണകിടക്കയിൽ കർത്താവിനെ കുരിശിൽ തറക്കപ്പെട്ട ഒരു സ്വരൂപത്തോടുകൂടിയ കുരിശു മഹാരാജ്ഞിയുടെ കയ്യിൽ വഹിച്ചിരിക്കുന്നു എന്നുകൂടെ കമ്പിവാർത്തയിൽ പ്രസ്താവിച്ചു കാണുന്നുണ്ടു.

മഹാരാജ്ഞിയുടെ മരണത്തെ സൂചിപ്പിക്കുന്ന പ്രസംഗങ്ങൾ നാനാസഭകളിലും പള്ളികളിലും നടന്നിട്ടുള്ളതിൽ ഒന്നിനെക്കുറിച്ചു അല്പം പറയാതിരിപ്പാൻ പാടില്ല. മദ്രാസു ബിഷോപ്പു അവർകൾ (എന്നവച്ചാൽ റോമ്മാ ബിഷോപ്പല്ല, ഡാക്തർ ഹോഡ്ജസ അവർകളുടെ സമമതസ്ഥനാണ) മഹാരാജ്ഞി അവർകളുടെ നാനാഗുണങ്ങളെ വർണ്ണിച്ചു മദ്രാസിലെ ഭദ്രാസനപ്പള്ളിയിൽ പറഞ്ഞ പ്രസംഗം അവസാനിപ്പിച്ചതു താഴെ എഴുതിയിരിക്കുന്ന വാചകത്തിൽ ആയിരുന്നു.

"എന്നാൽ ഇപ്പോൾ അവളുടെ സന്തോഷങ്ങളും ദുഃഖങ്ങളും ലോകജീവിതത്തിലെ വേലകളും മനോവികാരങ്ങളും എല്ലാം അവസാനിച്ചിരിക്കുന്നു. ആത്മാവ അതിനെ നൽകിയ ദൈവത്തിങ്കലേക്കു പോയിരിക്കുന്നു. അവൾ സമാധാനത്തിൽ ആശ്വസിക്കട്ടെ. കാഹളം ധ്വനിക്കയും ക്രിസ്തുവിൽ മരിച്ചവർ ആദ്യം ഉയിർക്കയും ചെയ്യുന്ന ആ അവസാനത്തെ മഹാദിവസത്തിൽ ഭൂമിയിൽ അവൾ സ്നേഹിക്കയും സേവിക്കയും ചെയ്ത രക്ഷിതാവിന്റെ എതിരേല്പിനു അനേകായിരം പരിശുദ്ധന്മാരുടെ സംഘത്തോടുകൂടി അവൾ ആകാശത്തിലേക്കു കരേറപ്പെടുമാറാകട്ടെ".

ഈ പ്രാർത്ഥനയിൽ ഞങ്ങളുടെ സഹജീവിയായ മലയാള മിത്രത്തിനു ചേരുവാൻ പാടില്ലായിരിക്കും. എങ്കിലും ഞങ്ങൾ പൂർണ്ണമായി ചേരുന്നു. അറുപത്തുമൂന്നു വർഷം നമ്മെ സമാധാനത്തിൽ പരിപാലിച്ച വിക്ടോറിയാ ചക്രവർത്തിനി പറുദീസായുടെ ഉള്ളിൽ വസിക്കുമാറാകണമെ എന്നു ഞങ്ങളും പ്രാർത്ഥിക്കുന്നു.

## ഒരു ജീവചരിത്രം.

ക്രി. അ. ൧൯൦൦-ന്ന ൧൦൭൫ മകരം ൨൨-ാം ൹-ക്ക കാലം ചെയ്ത ദിവ്യശ്രീ കരപ്പിള്ളിൽ യൌനാൻ കശീശായുടെ ജീവചരിത്രം ചുരുക്കമായി താഴെ ചേൎത്തിരിക്കുന്നു.

ഇദ്ദേഹം ശെമ്മാശുപട്ടം ഏറ്റശേഷം വിദ്യാഭ്യാസം ചെയ്തതു മുഖ്യമായി, പാമ്പാക്കുടെ വലിയ മല്പാനച്ചന്റെ അടുക്കലായിരുന്നു. സുറിയാനിഭാഷയിൽ ഒരുവിധം നല്ലപരിചയം പ്രാപിച്ച ശേഷം താമസിയാതെ കത്തനാരുപട്ടവും ഏറ്റ സ്വന്ത ഇടവകയായ മുളന്തുരുത്തി പള്ളിയിൽ ആരംഭാവസാനങ്ങളോട്ടു കൂടെ അധിക കാലവും, വെട്ടിക്കൽ ദയറാ, കുമരകം, പാച്ചക്കുഴ മുതലായ സ്ഥലങ്ങളിൽ മാറി മാറി കുറെ കാലങ്ങളും തന്റെ കശീശ്ശാസ്ഥാനത്തെ അത്യുത്സാഹത്തോടെയും വൈരാഗ്യത്തോടെയും പാലിച്ചു നടത്തിവന്നിരുന്നു. ഇതിനിടയിൽ വിശുദ്ധ പാത്രിയൎക്കീസ്സുബാവാ മുളന്തുരുത്തിയിൽ എഴുന്നെള്ളിയപ്പോൾ പൈതങ്ങളെ സുറിയാനി പഠിപ്പിക്കുന്നതിലേക്കു ഇദ്ദേഹത്തെ നിയമിച്ചാക്കുകയും, കുറെ കാലത്തോളം ആ ജോലി നോക്കുകയും ചെയ്തു. കാരണവശാൽ അതു നിൎത്തലായതിന്റെ ശേഷമായി ചില കാലം തന്റെ വൃദ്ധതയെ ഇടവകഭരണത്തിൽതന്നെ താല്പൎയ്യത്തോടെ ഏൎപ്പെടുത്തികൊണ്ടു, ഒടുവിൽ തന്റെ ൬൨-മത്തെ വയസ്സിൽ സമാധാനത്തോടെ കൎത്താവിൽ നിദ്ര പ്രാപിക്കയും ചെയ്തു.

ഇദ്ദേഹത്തെ കണ്ടറിഞ്ഞിട്ടുള്ള ആളുകൾക്കു ഇദ്ദേഹത്തെ മറന്നുകൂടാത്തവിധമുള്ളൊരു മഹിമകലൎന്ന വിനയശീലം തന്നിൽ അവസാനത്തോളം വിളങ്ങിയിരുന്നു. സാധുക്കളുടേയും ധനവാന്മാരുടേയും അടുക്കൽ ഒരുപോലെ താൻ സഞ്ചരിക്കയും ദൈവീക ഗുണദോഷങ്ങളാൽ അവരെ ജാഗരണപ്പെടുത്തുകയും അതിനാൽ അവരെ വളൎത്തുകയും അതുകൊണ്ടു തന്നെ അവരെ സാന്ത്വസിക്കയും ചെയ്തുവന്നിരുന്നതിനാൽ, പൊതുജനങ്ങളിൽ ഇദ്ദേഹത്തെയുള്ള സ്നേഹമേറിയ ഭയഭക്തി തന്റെ മരണശേഷവും വ്യാപരിക്കുന്നുണ്ടു. മറ്റുള്ളവൎക്കു ഇദ്ദേഹത്തെ കണ്ടുപഠിപ്പാൻ തക്കതായൊരു സൽഗുണം തന്നിൽ ശോഭിച്ചിരുന്നതു ഇപ്പോഴും തന്റെ സ്മരണക്കാരാൽ പ്രശംസിക്കപ്പെടുകയും വിലമതിക്കപ്പെടുകയും ചെയ്യുന്നതിന്നു പുറമെ തങ്ങൾ അതിനാൽ ഉപദേശിക്കപ്പെടുകയും ചെയ്യുന്നതു നിമിത്തം തന്റെ മരണശേഷവും ആത്മാക്കൾ ആദായപ്പെടുന്നു. പുഴുവും ചിതലും നാശമാക്കിക്കളയുന്ന ഇഹത്തിൽ സമ്പാദ്യം ഉണ്ടാക്കുന്ന കാൎയ്യത്തിൽ താൻ മനസ്സു വക്കാതിരുന്നതുകൊണ്ടു, ദ്രവ്യാഗ്രഹമെന്ന വലിയ കണിയിൽ താൻ പിടിക്കപ്പെടുവാൻ പ്രയാസമായിരുന്നു. വല്ലപ്പോഴും തന്റെ സ്നേഹിതന്മാർ ഈ സംഗതിയെപ്പറ്റിയും അതിന്റെ ആവശ്യങ്ങളെപ്പറ്റിയും മനസ്താപത്തോടെ തന്നോടു ഗുണദോഷിച്ചാൽ അവരോടു ദേഷ്യപ്പെടുകയും അവരുടെ ഉപദേശത്തെ പ്രമാണിക്കാതിരിക്കയും ചെയ്യുന്നതുമെന്നിയെ ചിലപ്പോൾ അതിന്നു വിപരീതമായി അവരോടും

ഉപദേശിക്കുന്ന കാരണത്താൽ അവർ നിരാശയോടെ മിണ്ടടങ്ങിക്കളയും. തന്റെ ചില പ്രവൃത്തികൾനിമിത്തം സ്ഥിരബുദ്ധിയില്ലാത്തവൻ എന്നു ചിലരാൽ സംശയിക്കപ്പെടുകയും മറ്റു ചിലരാൽ ഹസിക്കപ്പെടുകയും ചെയ്തിരുന്നു എങ്കിലും ദൈവികകാൎയ്യങ്ങളിൽ താൻ നല്ല അടിസ്ഥാനവും വിവേകവും ഉള്ളവനെന്നും ഭക്തിവൈരാഗ്യം ഉള്ളവനെന്നും അവരാൽതന്നെയും മതിക്കപ്പെട്ടിരുന്നു.

ദിവ്യപൂജയിൽ പട്ടക്കാരനു നിയമിച്ചിരിക്കുന്ന ഉപകരി തനിക്കു അറിഞ്ഞുകൊടുക്കുന്നവരിൽനിന്നുകൂടെയും ചിലപ്പോൾ വാങ്ങുകയില്ലാ. താൻ പിന്നീടു ഓൎപ്പിക്കായ്കയാൽ മറവിനിമിത്തം കൊടുക്കാതിരിക്കുന്ന ചില വിചാരമില്ലാത്തവരും, തന്റെ സ്വഭാവം അറിഞ്ഞു കരുതലോടുകൂടി കൊടുക്കാതിരിക്കുന്ന ചില കാൎയ്യന്മാരും കൂട്ടത്തിൽ ഇല്ലെന്നില്ലാ. ആത്മികവിനയംനിമിത്തം ലൌകികബഹുമതി (തന്നെ അപമാനിച്ചു എന്നും) ദിവ്യനേട്ടം നിമിത്തം, അഴിഞ്ഞുപോകുന്ന നേട്ടങ്ങൾ (തങ്ങളെ പള്ളിന്നു ഉല്ല്യപ്പെടുത്തികളഞ്ഞു എന്നും പറഞ്ഞുകൊണ്ടു) പിറുപിറുക്കുന്നതു തന്റെ ജീവിതത്തിൽ സഹജമായിരുന്നു.

താൻ വിവാഹംകൂടാത്ത പട്ടക്കാരിൽ ഒരുവനായിരുന്നു. സാധാരണയായി ചിലർ തങ്ങളുടെ സൂക്ഷ്മക്കുറവുനിമിത്തം കാരണമായും അകാരണമായും അവരെക്കുറിച്ചു കേൾക്കുന്ന അപകീൎത്തി, തന്റെ ജീവിതത്തിൽ ലേശംപോലും തന്നിൽ ബാധിച്ചിട്ടില്ലാത്തതു ഓൎക്കുമ്പോൾ തന്റെ നടത്തിപ്പ ലൌകിക ജ്ഞാനത്തിൽ നിന്നല്ലായെന്നും, തന്റെ കാവൽ ദിവ്യകൃപയുടെ വലത്തുകയ്യാൽ നിഴലിച്ചിരുന്നു എന്നും തോന്നിപ്പോകുമാറ ആയ്യൂ ജനങ്ങളുടെ ഇടയിൽ യോഗ്യമായി സംസാരിക്കപ്പെടുന്നു. തന്റെ പ്രവൃത്തികളിൽ ഒക്കയും വിവേകത്തെക്കാൾ അധികം ശോഭിച്ചിരുന്നതു പരമാൎത്ഥതയും വിനയവുമത്രെ എന്നതിന്നു പരിചയമുള്ളവർ നല്ല സാക്ഷിയാകുന്നു.

എന്നാൽ ഇദ്ദേഹം തന്റെ മനസ്സോടും മനസ്സുകൂടാതെയും അറിവോടും അറിവുകൂടാതെയും ദൈവതിരുമുമ്പാകെ തന്റെ ബലഹീനതയാൽ ചെയ്തുപോയിരിക്കുന്ന സംഖ്യയില്ലാത്ത ചെറുപ്പങ്ങളും അററകുററങ്ങളും കൂടി തമ്മിൽ ഒത്തുനോക്കുമ്പോൾ മനുഷ്യന്റെ നീതി ചാരം പോലെയും അവന്റെ പുണ്യങ്ങൾ ഒരു മണൽത്തരിപോലെയും കണക്കിടപ്പെടുമൊ. ആൎക്കറിയാം. ആയതുകൊണ്ടു മനുഷ്യന്റെ നീതിഒക്കയും തന്റെന്യായസിംഹാസനത്തിൻമുമ്പാകെ ഏതുമില്ലാത്തതുപോലെ ആക്കിത്തീൎക്കുമാറുള്ളതായി നീതിയോടെയുള്ള ദിവ്യപരിശോധനയിൽ, തന്റെ കൃപയും ആൎദ്രകരുണകളും മൂലം തന്റെ ദാസനെ തന്നോടുകൂടെയുള്ള വാഗ്ദത്തം ചെയ്യപ്പെട്ടിരിക്കുന്ന ആനന്ദമേറിയ പദവിക്കു യോഗ്യനായിത്തീരുവാൻതക്കവണ്ണം മരിച്ചുപോയിരിക്കുന്ന സകല പരിശുദ്ധന്മാരുടെ പ്രാൎത്ഥനയോടുംകൂടെ, ജീവനോടിരിക്കുന്നു എന്നു പേർപറയപ്പെടുന്നു എങ്കിലും, മരണത്താൽ ബലം ചെയ്യപ്പെട്ടുകൊണ്ടിരിക്കുന്ന ബലഹീനന്മാരായി, വിശ്വാസികളായ നമ്മുടെ പ്രാൎത്ഥനയും യാചനകളും മുന്നിട്ടുമാറാകട്ടെ.

---

## കള്ളയുപദേഷ്ടാക്കളെക്കൊണ്ടുള്ള പരീക്ഷ.

൨ പത്രൊ. ൨. ൧.

„എന്നാൽ കള്ളപ്രവാചകന്മാരും ജനത്തിന്റെ ഇടയിൽ ഉണ്ടായിരുന്നു. അപ്രകാരം നിങ്ങളിലും കള്ളയുപദേഷ്ടാക്കളും ഉണ്ടായി നാശകരമായ മതഭേദങ്ങളെ അഴയിച്ചു തങ്ങളെ വിലെക്കു വാങ്ങിയ നാഥനെ തള്ളിപ്പറഞ്ഞു തങ്ങൾക്കു തന്നെ വെഗമുള്ള നാശത്തെ വരുത്തും".

പഴയനിയമകാലത്തു ഇസ്രായേൽജനം പലവഴികളിൽ പരീക്ഷിക്കപ്പെട്ടു. „നിന്റെ ദൈവമായ കൎത്താവു നിന്നെ വിനയപ്പെടുത്തുവാനായിട്ടും, തന്റെ കല്പനകളെ നീ പ്രമാണിക്കുമൊ, ഇല്ലയൊ എന്നു (അവൻ) നിന്നെ പരീക്ഷിച്ചു നിന്റെ ഹൃദയത്തിൽ ഇരിക്കുന്നതിനെ അറിവാനായിട്ടും, നിന്നെ ൪൦. നാല്പതുവൎഷം വനത്തിൽ നടത്തിയ എല്ലാ വഴിയേയും നീ ഓൎക്കേണം" (ആവൎത്ത. ൮. ൨) „നിന്നെ പരീക്ഷിച്ചു.... മന്നായെക്കൊണ്ടു നിന്നെ പോഷിപ്പിച്ചു" (൧൬ വാ.)

മന്നായെക്കൊണ്ടു ഇസ്രായേലിനെ താൻ പോഷിപ്പിച്ചതു, അവൎക്കു ആവശ്യമുള്ള സകലത്തിനും പൂൎണ്ണമായും തൃപ്തിയായും തന്നിൽ അവർ ആശ്രയിപ്പാൻ മനസ്സാകുമൊ എന്നു അറിവാനായിട്ടു ആയിരുന്നു. ആദ്യം അവൎക്കു അതു ബോധിച്ചില്ല. ഒന്നിൽ അധികം ദിവസത്തേക്കു ഭക്ഷണം കിട്ടുവാൻ അവർ ശ്രമിച്ചു. അതു ഫലമാകാതെ പോയതായി അവർ കണ്ടു. ഇങ്ങനെ ആകുലചിത്ത ഇല്ലാതെയിരിക്ക എന്നതു എന്താകുന്നു എന്നു അവരെ താൻ നാല്പതുവൎഷം പരീക്ഷിച്ചു പഠിപ്പിച്ചിരുന്നു. „ഒന്നിനേയും കുറിച്ചു വിചാരപ്പെടരുതു" നിങ്ങളുടെ സ്വൎഗ്ഗസ്ഥനായ പിതാവു അറിയുന്നു; താൻ കരുതുകയും ചെയ്യുന്നു.

ന്യായാ. ൩. ൧ൽ വേറൊരു പരീക്ഷ കാണുന്നു, „കനാനിലെ സകല യുദ്ധങ്ങളേയും അറിഞ്ഞിട്ടില്ലാത്ത എല്ലാ ഇസ്രായേലിനേയും പരീക്ഷിച്ചു കണ്ടുന്നതിന്നായിട്ടു .....യഹോവാ വെച്ചിരുന്ന ജാതിക്കാർ ഇവർ (ആകുന്നു)" മന്നായെക്കൊണ്ടുള്ള പാഠം അവരെ താൻ പഠിപ്പിച്ചിട്ടു കനാൻദേശത്തേക്കു പ്രവേശിപ്പിച്ചു അതിൽ ചില ജാതിക്കാരെ ശേഷിപ്പായി ഇട്ടു അവരെ പരീക്ഷിച്ചു. ദിവസേന അവരുടെ ശത്രുക്കളെ ജയിപ്പാൻ തന്റെമേൽ ആശ്രയിക്കുമൊ എന്നു അവരെ താൻ പരീക്ഷിച്ചു. തന്നെ അവർ ആശ്രയിച്ചു അനുസരിച്ചിരുന്നപ്പോൾ ഒക്കയും അതു സാധിച്ചു. ഇങ്ങനെ നമുക്കും ആകുന്നു. „അല്പവിശ്വാസികളെ നിങ്ങൾ ഭീരുക്കൾ ആകുവാൻ എന്തു?" തന്നിൽ ആശ്രയിച്ചു അനുസരിച്ചിരിക്കുന്നതിന്നൊത്തു പാപത്തെ ജയിക്കാം.

പിന്നെ ആവൎത്തന ൧൩. ൧—൩ൽ മൂന്നാമതു ഒരുതരം പരീക്ഷ പറഞ്ഞിരിക്കുന്നു, „നിങ്ങളുടെ ഇടയിൽ ഒരു ദീൎഘദൎശി, അല്ലെങ്കിൽ സ്വപ്നം കാണുന്നവൻ എഴുന്നേറ്റു നിനക്കു ഒരു ലക്ഷ്യത്തെയൊ അൽഭുതത്തെയൊ കാണിക്കയും നീ അറിയാതെ ഇരിക്കുന്ന മറ്റു ദൈവങ്ങളെ, നാം പിൻചെന്നു അവറ്റെയെ സേവിക്ക എന്നു പറഞ്ഞു അവൻ നിന്നോടു പറഞ്ഞിട്ടുള്ള ലക്ഷ്യവും അൽഭുതവും ഉണ്ടാകയും ചെയ്താൽ, ആ ദീൎഘദൎശിയുടെ, അല്ലെങ്കിൽ ആ സ്വപ്നക്കാരന്റെ വചനങ്ങൾക്കു നീ ചെവികൊടുക്കരുത. എന്തെന്നാൽ നിങ്ങളുടെ ദൈവമായ കൎത്താവിനെ നിങ്ങൾ നിങ്ങളുടെ പൂൎണ്ണഹൃദയംകൊണ്ടും നിങ്ങളുടെ പൂൎണ്ണആത്മാവുകൊണ്ടും സ്നേഹിക്കുന്നവർ ആകുന്നുവൊ എന്നു അറിയുന്നതിന്നു നിങ്ങളുടെ ദൈവമായകൎത്താവു നിങ്ങളെ പരീക്ഷിക്കുന്നു,, ഇത്യാദി.

അതു മൂന്നിലേക്കും ഉയൎന്നതും പ്രയാസമുള്ളതുമായ പരീക്ഷ ആയിരുന്നു. ശരിയായി പറഞ്ഞാൽ, അതു രാജാക്കന്മാരുടെ കാലം വരെ ഉണ്ടായില്ല. ന്യായാധിപതിമാരുടെ കാലത്തു കള്ളദീൎഘദൎശിമാരെക്കുറിച്ചു നാം വായിക്കുന്നില്ല. കാലക്രമേണ കള്ളദീൎഘദൎശിമാർ, സത്യദീൎഘദൎശിമാരുടെ വചനങ്ങൾക്കു എതിരായി പറഞ്ഞുതുടങ്ങി. എലിയായുടേയും എലിശായുടേയും വചനങ്ങൾക്കു വിരോധമായി ബാലിന്റെ ദീൎഘദൎശിമാർ വന്നല്ലൊ. യറമിയായും ഹെസകിയേലും അങ്ങിനെ ഉള്ള കള്ളന്മാരെക്കുറിച്ചു പറയുന്നു. ദൈവത്തിന്റെ ജനം ദൈവത്താൽ നിയമിക്കപ്പെട്ടവൎക്കു ചെവികൊടുക്കുമൊ, അതൊ വരുന്ന കള്ളപ്രസംഗികൾക്കു ചെവികൊടുക്കുമൊ എന്നു ഇതു പരീക്ഷ ആയിരുന്നു. അവർ അവസാനത്തോളം സഭയിൽ കൎത്താവിനോടു ചേൎന്നിരിക്കുമൊ എന്നു ശോധന ആയിരുന്നു. അങ്ങനെ ചെയ്യുവർ ഇസ്രായേലിൽ മൂന്നുവിധം പരീക്ഷ പാസ്സായവരായി അംഗീകരിക്കപ്പെട്ടു.

അപ്രകാരം നിങ്ങളിലും കള്ളഉപദേഷ്ടാക്കളും ഉണ്ടാകും എന്നും മറ്റും ശു. പത്രൊസു പുതിയ നിയമത്തിൽ നമ്മോടു പറഞ്ഞിരിക്കുന്നതു ഉണ്ടായിരിക്കയാൽ

നാം ഈ പരീക്ഷയിൽ വീഴാതെ അവസാനംവരെ വിശ്വാസത്തിൽ നിലനില്ക്കണം. സഭവിട്ടു അവരുടെ പിന്നാലെ പോകാതെ കർത്താവിനോടു ചേർന്നുനിന്നുകൊണ്ടു പരീക്ഷ ജയിക്കുന്നവരായി കാണപ്പെടുവാൻ കർത്താവു കാത്തിരിക്കുന്നു. ശുദ്ധ യോഹന്നാൻ മൂന്നുവകപ്പെട്ട ആളുകളെ പറഞ്ഞിരിക്കുന്നതു ഈ അവസരത്തിൽ ഓർക്കുന്നു. "കുഞ്ഞുങ്ങളെ-----പിതാക്കന്മാരെ-----ബാല്യക്കാരെ----ഞാൻ നിങ്ങൾക്കു എഴുതുന്നു". (൧ യോഹ. ൨-൧൨) ചെറുപ്പത്തിൽ കുഞ്ഞുങ്ങളെ പ്രത്യേകം എന്തു വേണം? അവരെ പോഷിപ്പിക്കേണം. അതു മുമ്പെ പറഞ്ഞ മന്നാപ്പാഠം ആകുന്നു. മന്നായെക്കൊണ്ടു പോഷിപ്പിച്ചതിൽനിന്നു പഠിക്കേണ്ടിയ ഒരു പാഠം ആവർത്തന ൮. ൩-ൽ പറഞ്ഞിരിക്കുന്നു. "മനുഷ്യൻ അപ്പംകൊണ്ടു മാത്രം ജീവിക്കാതെ കർത്താവിന്റെ വായിൽനിന്നു പുറപ്പെടുന്ന സകല വചനംകൊണ്ടും ജീവിക്കുന്നു എന്നു നിനക്കു അറിയുമാറാക്കേണ്ടുന്നതിനു--- മന്നായെക്കൊണ്ടു അവൻ നിന്നെ പോഷിപ്പിച്ചു. കുഞ്ഞുങ്ങൾ സത്യവിശ്വാസത്തിലും ഭക്തിയിലും വളരുവാൻ തക്കവണ്ണം വചനം കൊണ്ടു പോഷിപ്പിക്കപ്പെടേണം. ബാല്യക്കാർ ബലമുള്ളവരായി ശത്രുവിനെ ജയിപ്പാനുള്ള പാഠം പഠിക്കേണം. പിതാക്കന്മാർ ആദിമുതലുള്ളവനെ അറിഞ്ഞിരിക്കകൊണ്ടു അന്യ ഉപദേശങ്ങളാൽ തെററിപ്പോകയില്ല. വിശ്വാസത്തിലും ആത്മാവിലും വളർന്നുവരുന്നവർക്കു പിതാക്കന്മാരുടെ ഗുണദോഷംപോലെ ദുരുപദേശങ്ങളെ തിരിച്ചറിവാൻ എളുപ്പമായിവരുന്നു. ഇപ്രകാരം ആളുകൾ നമ്മുടെ ഇടയിൽ വർദ്ധിക്കട്ടെ!

പഴയകാലത്തെ ഇസ്രായേൽ ജനത്തിനു പരീക്ഷകൾ ഉണ്ടായി എന്നും അവ ദൃഷ്ടാന്തമായിട്ടു അവർക്കു സംഭവിച്ചു, യുഗങ്ങളുടെ അന്തങ്ങൾ വന്നെത്തിയിരിക്കുന്ന നമ്മുടെ ബുദ്ധ്യുപദേശത്തിനായി എഴുതിയുമിരിക്കുന്നു എന്നും ശുദ്ധ പൌലോസു ശ്ലീഹാ നമ്മോടു പറയുന്നു. (൧ കൊറ. ൧൦- ൧—൧൨) അതിനാൽ പരീക്ഷകളും പ്രയാസങ്ങളും ഉണ്ടാകുന്നതുകൊണ്ടും പ്രസംഗ വാക്യത്തിൽ ശു- പൌലോസ ശ്ലീഹായും നമ്മോടു പറയുന്നതുപോലെ കള്ള ഉപദേഷ്ടാക്കളെക്കൊണ്ടു കർത്താവു നമ്മെ പരീക്ഷിക്കുന്നതുകൊണ്ടും നമുക്കു അതിശയിപ്പാനില്ല. ഈ വക പരീക്ഷയും നാം പാസ്സാകേണ്ടതാകുന്നു. പഴയ ഇസ്രായേല്ക്കാരിൽ ചിലർ തെററിപ്പോയി എങ്കിലും ചിലർ ജയിച്ചു. പഴയകാലത്തു കള്ളദീർഘദർശിമാരും എന്നപോലെ പുതിയ കാലത്തു കള്ള ഉപദേഷ്ടാക്കളും ഉണ്ടാക പതിവാകുന്നു. കർത്താവിന്റെ നാമം പറയുന്ന എല്ലാവരേയും വിശ്വസിക്കരുതു. വേദപുസ്തകം കൊണ്ടുനടക്കുന്ന എല്ലാവരും സത്യംപറയുന്നു എന്നു ഉറയ്ക്കരുതു. വേദവിപരീതം വേദപുസ്തകക്കാരിൽ നിന്നല്ലാതെ അന്യരിൽനിന്നുണ്ടാകുമൊ? സത്യഭക്തിയിൽ ജീവിപ്പാൻ മനസ്സാകുന്ന എല്ലാവരും സത്യവിശ്വാസരീതികളിൽ ചേർന്നു നിന്നു ജീവിപ്പാൻ കരുതിക്കൊള്ളേണ്ടതാകുന്നു. സഹോദരന്മാരും പ്രിയമുള്ളവരുമേ, നിങ്ങളുടെ വഴിനീളെ നാശകരമായും കള്ളമായും ഉള്ള ഉപദേശങ്ങൾ നുഴഞ്ഞു കയറിവരും; എന്നാൽ അതുകൊണ്ടു തെററിപ്പോകണമെന്നില്ല. നിങ്ങൾ അവയെ ജയിച്ചു ജീവിക്കണമെന്നെ ഉള്ളു. എത്രയൊ സാധുക്കൾ തിരിച്ചറിയാതെ തെററിപ്പോയിരിക്കുന്നു! ജീവിതം ഓർത്തു വിശ്വാസംതെററി ഇനിയും വരുന്ന വിഷംകലർന്ന ഉപദേശം വിഴുങ്ങുവാൻ തക്ക പട്ടിണിയിൽ ഇരിക്കുന്നവർ എത്ര!

ഈ പരീക്ഷകൾ ഉണ്ടാകാതെ ഇരിപ്പാൻ നിവൃത്തിയില്ല. സഭയിൽ എത്രയൊ ആളുകൾ പാപത്തിൽ മുഴുകി നടക്കുന്നു! അവർ പിതാക്കന്മാരുടെ വലിപ്പം പറയുന്നതല്ലാതെ ആ പിതാക്കന്മാരുടെ വിശ്വാസത്തിലും ഭക്തിയിലും പരിചയം എന്ന തഴമ്പു അവർക്കു ഇല്ല. ഭക്തിയുള്ളവരിൽ തന്നെയും പലക്കും സത്യവിശ്വാസത്തിന്റെ തെളിവുകൾ ഇല്ല. അവയെ ശരിയായി ഉപദേശിപ്പാൻ അവർക്കു ശേഷിയില്ല. ഭക്തിയില്ലാത്ത വമ്പന്മാരും സത്യവിശ്വാസത്താൽ തെളിവില്ലാത്ത ഭക്തന്മാരും പരീക്ഷയാൽ ഗുണപ്പെട്ടു തെളിയേണ്ടതാകുന്നു. ചിലർ തെററിപ്പോകുന്നു എന്നിരുന്നാലും പരീക്ഷ സഭക്കു ആവശ്യമാകുന്നു. ചിലർ സഭയിലെ മാണിക്യക്കല്ലിന്റെ വിലയറിയാതെ ചായം ഇട്ട കല്ലുകളെ വാങ്ങിക്കുന്നു എങ്കിലും പരിചയംകൊണ്ടു തിരിച്ചറിവാൻ ഇടയാകുന്നു. സത്യവിശ്വാസം തിരിച്ചറിയുന്തോറും മായച്ചരക്കുകൾക്കു സുറിയാനിസഭയിൽ ഏറെ ചിലവില്ലാതെ വരും. വേറെ വേഷംകെട്ടി ഉപദേശങ്ങൾ കൊണ്ടുവരും എന്നിരുന്നാലും ചെമ്പു തെളിയാതെ പോകയില്ല. ഇങ്ങനെ വരുന്നവരെക്കുറിച്ചു കർത്താവും തന്റെ ശിഷ്യന്മാരും മുമ്പുകൂട്ടി പറഞ്ഞിരിക്കുന്നു; ചിലതു നോക്കാം.

മത്തായി ൭- ൧൫. "കള്ളപ്രവാചകന്മാരിൽനിന്നു സൂക്ഷിച്ചുകൊള്ളുവിൻ: അവർ ആടുകളുടെ വേഷം പൂണ്ടു നിങ്ങളുടെ അടുക്കൽ വരുന്നു; അകമെയൊ, ബുദ്ധിയുള്ള ചെന്നായ്ക്കൾ ആകുന്നു". അവർ വിശുദ്ധിപോക്കി സഭയുടെ വിശ്വാസത്തിനും മററും കുററം പറഞ്ഞുതുടങ്ങും. ഫലം എന്തു? അശുദ്ധി അവസാനം വെളിപ്പെടും.

വിദ്വാന്റെ ഉപദേശഫലം ഐക്യതയിൽ അവസാനിച്ചിട്ടില്ലയോ? കർത്താവു തന്റെ ശിഷ്യന്മാരെ നിയമിച്ചു രണ്ടുരണ്ടായി അയച്ച ശേഷവും എടുത്തുവന്നവരിൽ ഒററ എവിടെ? ആട്ടിന്റെ വേഷംകൊണ്ടു വിശ്വസിക്കാതെ അവസാനഫലങ്ങൾകൊണ്ടു അറിയേണ്ടതാകുന്നു എന്നും ഉറപ്പിൻ; ആയതിനു സത്യവിശ്വാസത്തിൽനിന്നുകൊണ്ടു തൊഴുത്തു വിടാതെ ജീവിച്ചാൽ മതി. ചെന്നായ്ക്കളുടെ വിഷവെള്ളം കണ്ണിൽ ഏററവരിൽ പലരും ഇപ്പോഴും ചുററുന്നു എന്നു ഓർത്തുകൊള്ളണം. വിശുദ്ധി പ്രസംഗം കേട്ടു വിശ്വാസത്തിനു പററിയ കേടു അവർ അറിയുന്നില്ല. പ്രസംഗകർ തന്നെയല്ല ഉപദേഷ്ടാക്കളായി പഠിപ്പിക്കുകകൂടെ ചെയ്യാൽപിന്നെ പറവുകയില്ലയൊ? അവരുടെ അകത്തുള്ളതും ഈ സാധുക്കൾ അറിഞ്ഞുവൊ? സത്യവിശ്വാസികൾ വിശ്വസിക്കുന്നതുപോലെ ഉള്ള സംഗതികളിൽ അവർക്കു വിശ്വാസമില്ല എന്നു അറിയുന്നവർ ചുരുക്കം. ആത്മാവു ഇല്ലെന്നുള്ളതായി അവരിൽ പലരും വിശ്വസിക്കുന്ന അമേരിക്കൻ രീതിയാദിമുതലായവ അവർ പ്രസംഗിക്കുമൊ? ആളുകൾ നഞ്ഞു ഏററല്ലാതെ അവർ പറയുമൊ? ശു. മാമോദീസാ, കുർബാനമുതലായവക്കു കർത്താവു ഇട്ടപേരു തെററിച്ചാൽ സത്യവിശ്വാസികളെ എല്ലാം ഒന്നിപ്പിക്കുന്നതായ കൈവെപ്പില്ലുള്ള വിശ്വാസവും തെററിപ്പാൻ എളുപ്പമുണ്ടെന്നു വഞ്ചനയുടെ ആത്മാക്കൾ കരുതുന്നു. ശരിയായ എപ്പിസ്കോപ്പാ വിശ്വാസവും "സഹോദര" വിശ്വാസവും തമ്മിൽ ചേരുന്നതല്ലെന്നു ഇടയിൽ കിടക്കുന്നവർ അറിഞ്ഞാൽകൊള്ളാം. ദൈവം ഇണച്ചേർക്കാത്തതിനെ മനുഷ്യൻപുത്രൻ ഒന്നിപ്പിക്കരുതു. പ്രാർത്ഥിക്കുന്നവരും തിരിച്ചറിഞ്ഞു പ്രാർത്ഥിച്ചാൽകൊള്ളാം. കർത്താവു ഒരുവൻ, വിശ്വാസം ഒന്നു, മാമോദീസാ ഒന്നു എന്നതിലേക്കു എല്ലാവരും വരുവാൻ പ്രാർത്ഥിക്കേണം. ഇവയെ നിഷേധിക്കുന്നവരെ സഹോദരന്മാരായി കൈക്കൊള്ളുവാൻ സത്യവിശ്വാസികൾക്കു വിഷമമുണ്ടു എന്നു വ്യസനത്തോടുകൂടെ പറയേണ്ടിയിരിക്കുന്നു.

മത്തായി ൨൪. ൧൧. നോക്കുക. "കള്ളപ്രവാചകന്മാർ പലരുംവന്നു അനേകരെ തെററിക്കും" "കള്ളക്രിസ്തുക്കളും കള്ളപ്രവാചകന്മാരും എഴുനീററു കഴിയും എങ്കിൽ തെരഞ്ഞെടുക്കപ്പെട്ടവരേയും തെററിപ്പാനായി വലിയ അടയാളങ്ങളേയും അത്ഭുതങ്ങളേയും കാണിക്കും". 'ആരെങ്കിലും നിങ്ങളോടു ഇതാ ക്രിസ്തു ഇവിടെ എന്നും അവിടെ എന്നും പറഞ്ഞാൽ വിശ്വസിക്കരുതു". 'പള്ളിയിൽപോയാൽ മശിഹായെ കാണുന്നില്ല. കുർബാനയിൽ മശിഹാ ഇല്ല'. ഇതാ പള്ളിക്കൂടത്തിൽ മശിഹാ എന്നും, ഇതാ പന്തലിൽനിന്നും പറഞ്ഞാൽ അവർക്കു ദൈവദൂഷണത്തിന്റെ ആത്മാവു ഉണ്ടു എന്നു വിശ്വസിക്ക. ഈ വഞ്ചന വരും എന്നു കരുതി "നോക്കുവിൻ, ഞാൻ നിങ്ങളോടു മുമ്പുകൂട്ടി പറഞ്ഞിരിക്കുന്നു,; എന്നു കർത്താവു നമ്മോടു ഗുണദോഷിക്കുന്നു.

കർത്താവിനെ പിന്തുടർന്ന ശു. ശ്ലീഹന്മാരു പറയുന്നതിനെ കേൾപ്പിൻ (പ്രവൃത്തികൾ ൨൦. ൨൯. ൩൦) "ഞാൻ പോയികഴിഞ്ഞാൽ ആട്ടിൻകൂട്ടത്തെ ആദരിക്കാത്ത കൊടിയ ചെന്നായ്ക്കൾ നിങ്ങളുടെ ഇടയിൽ പ്രവേശിക്കും എന്നു ഞാൻ അറിയുന്നു. ശിഷ്യന്മാരെ തങ്ങളുടെ പിന്നാലെ വലിച്ചുകളവാനായി മറിമായങ്ങളെ സംസാരിക്കുന്ന പുരുഷന്മാർ നിങ്ങളിൽ നിന്നും എഴുനീല്ക്കും" റോമാ. ൧൬. ൧൭. "നിങ്ങൾ പഠിച്ച ഉപദേശത്തിനു വിപരീതമായ ദ്വന്ദ്വപക്ഷങ്ങളേയും ഇടർച്ചകളേയും ഉണ്ടാക്കുന്നവരെ സൂക്ഷിച്ചുകൊള്ളുവിൻ എന്നു ഞാൻ നിങ്ങളെ പ്രബോധിപ്പിക്കുന്നു. അവരോടു അകന്നു മാറുവിൻ" കർത്താവു തന്റെ സഭയെ കാത്തുകൊള്ളുന്നുണ്ടു എന്നിരുന്നാലും സഭയിൽനിന്നു അനുസരണംകെട്ടുപോകുന്നവരെ കാപ്പാൻ തനിക്കു പ്രയാസം ആകുന്നു. താൻ മേൽപറഞ്ഞതു തന്നെയും കേൾക്കാതെപോകുന്നവനെ എങ്ങനെ കാക്കുന്നു? വഴിയെ അല്ലാതെ തനിക്കു കാത്തുകൊള്ളുവാൻ വഹിയാ. അതുകൊണ്ടു ഇങ്ങിനെ ഒക്കെ വരേണ്ടതാകുന്നു എന്നു അറിക, "എന്തെന്നാൽ ഇടർച്ചകൾ വരാതെയിരിക്കുന്നതു അസാദ്ധ്യം തന്നെ, എങ്കിലും അവ വരുത്തുന്നവനു ഹാ കഷ്ടം". ൧ കോറി ൧൧. ൧൯. "നിങ്ങളിൽ കൊള്ളാകുന്നവർ വെളിവാകേണ്ടുന്നതിനു നിങ്ങളുടെ ഇടയിൽ ഭിന്നപക്ഷങ്ങളും ഉണ്ടാകേണ്ടതല്ലൊ" എന്നു ശ്ലീഹായും പറയുന്നു. നിങ്ങളെ വീഴിപ്പാനല്ല, പിന്നെയൊ കോതമ്പിൽനിന്നു പതിരിനെ വേർതിരിച്ചു കോതമ്പിനെ അധികം വെടിപ്പായി അറിപ്പാനത്രെ. പരീക്ഷകളും പ്രയാസങ്ങളും കള്ളയുപദേശങ്ങളും കൊണ്ടു നാം അധൈര്യപ്പെടരുതു. നമുക്കു ഇവിടെ ഇങ്ങിനെ ഉണ്ടാകുന്നതാകുന്നു. നമുക്കു കർത്താവിന്റെ വചനം മുറുകെപിടിച്ചുകൊള്ളാം. കള്ളയുപദേശത്തെ അതിന്റെ ആ പേരിൻപ്രകാരം വിളിക്കണം. പാപത്തെ വിട്ടു തിരിഞ്ഞു വിശുദ്ധിയിൽ ജീവിക്കേണമെന്നു മനസ്സുവെക്കുന്ന സഹോദരന്മാരും പ്രിയമുള്ളവരുമെ, ഈ പ്രാവശ്യം പ്രത്യേകം ഇങ്ങനെ വിശ്വാസത്തെ സംബന്ധിച്ചു പറ

യുന്നതു നിങ്ങളുടെ ജീവിതത്തിന്റെ ഉറപ്പിന്നായിട്ടുതന്നെയാകുന്നു എന്നു ഓൎക്കണം. ഇടത്തോട്ടു എന്നപോലെ വലത്തോട്ടും തെറ്റിപ്പോകാതെ നേർവഴിയെതന്നെ മുമ്പോട്ടു പോകേണ്ടതു എത്രയും ആവശ്യമാകുന്നു. നമ്മുടെ ഇടയിലെ ചില ഉപദേശിമാരും വിശ്വാസപിണക്കു തിരുത്തി സത്യജീവിതത്തെ നല്ല ദൃഷ്ടാന്തത്തോടെ പ്രസംഗിപ്പാൻ താല്പൎയ്യപ്പെടണം എന്നു ഒരു അപേക്ഷയുമുണ്ടു. അന്യപ്രസംഗികളെ കൊണ്ടു കൎത്താവു തന്റെ സഭയെ പരീക്ഷിക്കുന്നതും, അതു തെറ്റിപ്പോകുവാനല്ല-തന്നെ എപ്പോഴും സേവിപ്പാൻ അധികം ശുദ്ധമുള്ളതും വിശ്വാസത്തിൽ ബലമുള്ളതുമായി ആകേണ്ടുന്നതിന്നുതന്നെ. പിന്നെചിലർ തെറ്റിപ്പോകുന്നതു സത്യവിശ്വാസത്തിൽ കെട്ടുപിടിച്ചിട്ടാകുന്നു. ആയതു സൂക്ഷിക്കേണം.

തീൎച്ചക്കു പ്രസംഗവാക്യത്തിൽ പറയുന്നതുപോലെ, കള്ളഉപദേഷ്ടാക്കളുടെ ഒരു അടയാളം 'മതഭേദങ്ങളെ നുഴയി'ക്കും (പ്രവേശിപ്പിക്കും) എന്നാകുന്നു. വിശ്വാസം തെറ്റിച്ചാൽ അങ്ങിനെവരും എന്നതു ആലോചനയുള്ളവൎക്കു മുമ്പുകൂട്ടി അറിയാം. എന്നിരുന്നാലും സാധുക്കളും ഇപ്പോൾ കണ്ടു ബോധിച്ചുവരുന്ന കാൎയ്യമാകുന്നുവല്ലൊ. പ്രസംഗികൾതന്നെയല്ല, ഇരുന്നുപഠിപ്പിക്കക്കൂടെ ചെയ്യാൽ ഭേദംവരുത്തി ഒരു കക്ഷി ഉണ്ടാക്കരുതെ? സഹോദരന്മാരെ, ഇനിയും എങ്കിലും വഞ്ചിക്കപ്പെടാതെയിരിപ്പാൻ സൂക്ഷിക്കേണ്ടതല്ലയൊ?

'തങ്ങളെ വിലക്കുവാങ്ങിയ കൎത്താവിനെ തള്ളിപറയും.' ഇതിൽ പലവിധം വകപ്പുകൾ ഉണ്ടു. കൎത്താവിന്റെ നാമം പറയുന്നവർ എന്നിരുന്നാലും കാൎയ്യത്തിൽ ഉപേക്ഷിക്കുന്നവരായിരിക്കും. മേലധികാരത്തെയും കൎത്തൃത്വത്തെയും നിഷേധിക്കുന്നവർ കൎത്താവിനെ തള്ളിപ്പറകയല്ലയൊ? മാമോദീസാ മുതലായി കൎത്താവു നിയമിച്ച കൃപാവഴികളെ നിഷേധിക്കുന്നവരും അവയിലുള്ള വിശ്വാസത്തെ വിട്ടവരും കൎത്താവിനെ അല്ലയൊ വിട്ടതു? അവരുടെ തന്നിഷ്ടത്തിനു വേദവാക്യങ്ങളെ കോട്ടിപറയുന്നതും നാശത്തിന്നല്ലയൊ? 'ആകയാൽ പ്രിയമുള്ളവരെ, നിങ്ങൾ മുമ്പുകൂട്ടി അറിഞ്ഞവർ ആകയാൽ അധൎമ്മികളുടെ വഞ്ചനയാൽ കൂട്ടിവലിക്കപ്പെട്ടിട്ടു സ്വന്തസ്ഥിരതയിൽനിന്നു വീണുപോകാതെ ഇരിപ്പാൻ കാത്തുകൊണ്ടു കൃപയിലും നമ്മുടെ കൎത്താവും രക്ഷിതാവുമായ യേശുമശിഹായെകുറിച്ചുള്ള അറിവിലും വളരുവിൻ. അവനു ഇപ്പോഴും എന്നന്നേക്കും മഹത്വം ആമ്മീൻ.' (൨-പത്രൊ- ൩: ൧൭. ൧൮)

---

## രക്ഷപെട്ടവർ

ഈ വിഷയത്തെക്കുറിച്ചു തുലാമാസത്തെപത്രികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്നതിന്റെതുടൎച്ച ഇതേവരെ എഴുതിഅയപ്പാൻ സംഗതിയായില്ല- കഴിഞ്ഞതിൽ ഒരു ചുരുങ്ങിയ മുഖവുരയും രക്ഷാപ്രസംഗത്തിന്റെയും പ്രസംഗികളുടേയും ചുരുക്കമായ ഒരു ചരിത്രവും അവൎക്കുഅന്യമതകക്ഷികളോടുള്ളസംബന്ധവും പ്രസ്താവിച്ചിരുന്നു.

ഇവൎക്കു ഇവിടത്തെ ചൎച്ചമിഷ്യൻ സമൂഹത്തോടു ഉണ്ടായിരുന്ന സംബന്ധം പലവിധത്തിലായിരുന്നു. ഒരുസ്ഥലത്തു പാദ്രി രക്ഷയിൽ താല്പൎയ്യക്കാരനാണെങ്കിൽ ഇവരെ പള്ളിയിൽ പ്രസംഗിപ്പാനു അനുവദിക്കും. വേറെ ഒരുസ്ഥലത്തു പാദ്രിക്കു ഇതു അത്ര രസമല്ലെങ്കിൽ ഇവർ വല്ല പന്തലുകളിലൊ പള്ളിക്കൂടങ്ങളിലൊ വീടുകൾതോറുമൊ വൃക്ഷത്തണലിലൊ ആയിപ്പോകും. ക്രിസ്ത്യൻപെട്രിയറ്റ എന്നമദ്രാസ്സ പത്രത്തിലും ച. മി. ഇൻടെലിജൻസർ എന്ന ശീമ പത്രത്തിലും, ജെ- എച്ച്- ബിഷോപ്പു സായ്പും. ലാഷ് സായ്പും ഇവരുടെ പ്രസംഗത്തിന്റെ രീതിയെ വൎണ്ണിച്ചും ഫലത്തെ ശ്ലാഘിച്ചും എഴുതീട്ടുണ്ടു. ആൎച്ചഡീക്കൻ കോശി ഇവരെ കുറ്റം വിധിച്ചും എഴുതിയിരുന്നു- ഒടുവിൽ ഈ ഭിന്നതകൾ എല്ലാം ഹോഡ്ജസ ബിഷോപ്പു അവൎകളുടെ വിധിക്കു കീഴ്പ്പെട്ടു- ഏതെല്ലാം പള്ളികളിൽ ഇവർ പ്രസംഗംനടത്തി പുസ്തകത്തിൽ ഒപ്പുവെച്ചിരുന്നൊ ആ പള്ളികളിലെ പാദ്രിമാരോടു മേൽ ഇവർ പള്ളികളിൽ പ്രസംഗമൊ മറ്റു വല്ല ശുശ്രൂഷയൊ നടത്തുന്നതിനു അനുവദിക്കരുതെന്നു കല്പിച്ചു- ഇങ്ങനെ രക്ഷാപ്രസംഗികൾക്കുള്ള അംഗീകാരം വ്യവസ്ഥപ്പെട്ടു- ഇവർ ചൎച്ചമിഷ്യൻകാരെ യാക്കോബ്യരേക്കാൾ കഷ്ടമെന്നാണു വിചാരിക്കുന്നതു. നവീകരണസംഘം മാത്രം ഇവരെ കൈക്കൊൾവാൻ സദാ സന്നദ്ധരാണു-

ഇനിയും ഇവരുടെ ഉപദേശങ്ങളെ പരിശോധിച്ചു നോക്കണം. 'വിശ്വാസത്താൽ രക്ഷ' എന്നതു ക്രിസ്തീയ സഭക്കു പൊതുവെയുള്ള കാതലായ വിശ്വാസങ്ങളി

ൽ ഒന്നാണ. എങ്കിലും പാശ്ചാത്യ സഭയിൽ ഇതിനു അല്പം പ്രാധാന്യം സിദ്ധിച്ചിട്ടുണ്ട. അത്രത്തോളം പൂൎവ്വസഭയിൽ ഇതു മാഞ്ഞും ഇരിക്കുന്നു. യൂറോപ്പിലെ പ്രൊട്ടസ്റ്റൻറു നവീകരണകാലത്തു ലൂഥർ മുതലായവർ ഇതിനെ സൎവ്വപ്രധാനമായി പ്രസംഗിച്ചപ്പോൾ ഒരു നൂതന ഉപദേശമായി തോന്നി. എങ്കിലും സെൻറ അഗസ്റ്റീൻെറ കാലംമുതൽക്കെ സഭ ഇതിനെ ഗ്രഹിച്ചിട്ടുണ്ടായിരുന്നു. ലൂഥർ മുതലായ നവീകരണക്കാർ "നീതിമാൻ വിശ്വാസത്താൽ ജീവിക്കും" എന്ന വാക്യത്തിൽ വിശ്വാസത്തിനു പ്രാധാന്യം വെച്ചു വെച്ചു നീതിമാനെ തീരെ വിസ്മരിച്ചുകളഞ്ഞതുപോലെയാണ അനുഭവം. ഈ വാക്യം വ്യാഖ്യാനിക്കുന്നതിൽ നീതിമാൻ (ദുഷ്ടനല്ല, കല്പിക്കപ്പെട്ടതിനെ തൻെറ ശക്തിക്കു ഒത്തവണ്ണം ഉത്തമ വിശ്വാസമായി നിറവേററുന്നവൻ) തൻെറ സ്വന്ത നീതിയാൽ അല്ല കൎത്താവിൻെറ രക്ഷയിലുള്ള വിശ്വാസത്താലാണ രക്ഷിക്കപ്പെടുന്നതു എന്നു അപ്പോസ്തോലൻ പഠിപ്പിക്കുന്നതായി ഓൎക്കണം. നമ്മുടെ കൎത്താവിൻെറ ഉപദേശവും ഇങ്ങിനെ തന്നെയാണ. രക്ഷിക്കപ്പെടുന്നതിനു എന്തു ചെയ്യേണം എന്നു ചോദിച്ചവനോടു തൻെറ ഉത്തരം കല്പനകളെ പ്രമാണിക്ക, നിനക്കുള്ളതിനെ ദരിദ്രൎക്കു കൊടുക്ക എന്നായിരുന്നു, പിന്നെയും കല്പിക്കപ്പെട്ടതിനെ ഒക്കയും നിറവേററിയശേഷം ഞങ്ങൾ അപ്രയോജന ഭൃത്യന്മാർ ആകുന്നു എന്നു എണ്ണുക എന്നു ഒരു ഉപമയിൽ താൻ എത്രവ്യക്തമായി പഠിപ്പിക്കുന്നു. കൎത്താവിൻെറ ഈ ഉപമയത്രെ അപ്പോസ്തോലൻെറ ലേഖനവാക്യത്തിൻെറ ഏററവും ശരിയായ വ്യാഖ്യാനം. യൂറോപ്യനവീകരണക്കാർ "നീതിമാൻ വിശ്വാസത്താൽ ജീവിക്കും" എന്ന വാക്യം പറഞ്ഞു "വിശ്വാസത്താൽ ജീവിക്കും" എന്നുമാത്രം പഠിപ്പിച്ചു വിശ്വാസത്തിനു പ്രാധാന്യം കൊടുത്തു. അവരുടെ ശിഷ്യന്മാർ ഇന്നും ഇങ്ങനെ തന്നെ ചെയ്യുന്നു.

പൂൎവ്വസഭയൊ വിശ്വാസത്തെ തീരെ വിട്ടേച്ചില്ല എങ്കിലും പ്രവൃത്തികൾ മാത്രം ഗണ്യമാക്കിപ്പോരുന്നു. ആകയാൽ "വിശ്വാസത്താൽ രക്ഷ" എന്ന ഉപദേശം മതതത്വങ്ങളിൽ ഗ്രഹിച്ചിട്ടുള്ളതു തന്നെ എങ്കിലും ജനസമ്മാന്യത്തിനും പ്രഥമദൃഷ്ടിയിൽ വൈദികന്മാൎക്കും പക്ഷെ നൂതനോപദേശമായിട്ടെ ഇരിക്കയുള്ളു. ഇങ്ങനെയുള്ള ജനത്തിൻെറ ഇടയിലാണ ഇക്കാലത്തെ രക്ഷാപ്രസംഗികൾ വന്നു ലോകത്തെക്കാൾ പഴക്കമായ രക്ഷയെ തീരെ നൂതനമായ വേഷം ധരിപ്പിച്ചു കാണിച്ചതു. ഇവരെ തള്ളിക്കളഞ്ഞ സുറിയാനി സഭയുടെയും കൈക്കൊണ്ട നവീകരണ ജനത്തിൻെറയും ഹൃദയങ്ങൾ ഈ ഉപദേശം വിതെക്കപ്പെടുന്നതിനു തീരെ ഒരുക്കിയിട്ടില്ലാത്ത നിലയായിരുന്നു എന്നു ചുരുക്കി പറഞ്ഞാൽ കഴിഞ്ഞു. (തുടരും)

---

## വേദപുസ്തക തൎജ്ജമ

പ്രിയപത്രാധിപരേ! വേദപുസ്തകത്തിൻെറ പൂൎവ്വഭാഷയെപ്പററി ഇംഗ്ലീഷുഭാഷയിൽ പല വാദങ്ങളും നടന്നതായി വായിക്കുന്നുണ്ടെങ്കിലും മലയാളികളിൽമിക്കവൎക്കും അതിൻെറ അറിവു ചുരുക്കം മാത്രമാകയാൽ ഇപ്പൊഴത്തെ പുതിയ തൎജ്ജമ പ്രകാരമുള്ള വേദപുസ്തകം അനേക സംശയങ്ങൾക്കും വിശ്വാസപിണക്കത്തിനും കാരണമായി വന്നിരിക്കുന്നു.

മംഗലപുരത്തു അടിച്ച പഴയ പൊരുൾതിരിപ്പിലും പുതിയ പൊരുൾതിരിപ്പിലും ഗ്രേക്കുഭാഷയിലുള്ള പുരാതന ഗ്രന്ഥത്തിൽ നിന്നു പൊരുൾ തിരിച്ചതെന്നു കാണുന്നു. എന്നാൽ രണ്ടിലും വളരെ കാൎയ്യമായ വ്യത്യാസങ്ങളും ഏറക്കുറവുകളും ധാരാളം ഉണ്ടു. ഈ വ്യത്യാസങ്ങൾ പുരാതനഗ്രന്ഥം മാറിപ്പോയിട്ടൊ, അല്ല അതിൽ, പിന്നീടു പല പരിഷ്കാരങ്ങൾ ഏൽപ്പെടുത്തീട്ടൊ അല്ല. തൎജ്ജമക്കാർ പുരാതനഗ്രന്ഥത്തിൽനിന്നു പ്രസ്തുതത്തിൽ ഒന്നും പെടുത്താതെ വല്ല മാററങ്ങൾ വരുത്തീട്ടൊ എന്നു സംശയമായിരിക്കുന്നു.

ഗ്രേക്കുഭാഷയിൽ പല പുരാതന ഗ്രന്ഥങ്ങൾ ഉള്ളതു അന്യോന്യംവ്യത്യാസമുള്ളതായി കാൺകയാലും ആ സംഗതികൾതന്നെ ഇപ്പൊഴത്തെ തൎജ്ജമകളിൽ വാസ്തവത്തിൽ കാണുന്നതുകൊണ്ടും മററും പലസംഗതികളും കൂടി ആലോചിക്കുമ്പോൾ ഗ്രേക്കുപുസ്തകം തന്നെയൊ കാൎയ്യമായി വിചാരിക്കേണ്ടതു എന്നുതോന്നിപ്പോകും.

അബ്രഹാമൊ വാഗ്ദത്തപ്രകാരമുള്ള അവൻെറ സന്തതികളൊ ക്രിസ്തുവിൻെറ കാലംവരെ എപ്പോഴെങ്കിലും ഗ്രേക്കു ഭാഷ തങ്ങളുടെ മതവിഷയത്തിൽ പ്രയോഗിച്ചുവന്നുവൊ എന്നതിനു തെളിവില്ല.

എബ്രായ, കൽദായ, സിറിയാക്ക ഈ മൂന്ന ഭാഷകളുടെ അടുത്തസംബന്ധം വിചാരിച്ചാലും ആ ഭാഷകളെപ്പറ്റിയുള്ള ചരിത്രം നോക്കിയാലും യഹൂദന്മാർ സംസാരിച്ചുപോന്ന ഭാഷകൾ തങ്ങളുടെ പൂർവ്വപിതാവായ സിറിയക്കാരൻ അബ്രഹാം പ്രയോഗിച്ചുവന്ന പൂർവ്വഭാഷയുടെ കാലോചിതം പോലെയുള്ള വ്യത്യാസങ്ങൾ എന്നല്ലാതെ വിചാരിപ്പാൻ പാടില്ല.

ഗ്രെക്കുഭാഷയിൽ വിശ്വസിക്കത്തക്കതായ ഒരു പുതിയനിയമം ഇതുവരെയും കണ്ടെത്തപ്പെട്ടിട്ടില്ല എന്ന ഇപ്പോൾ അറിയപ്പെട്ടതായ പുരാതനഗ്രന്ഥങ്ങൾ പലതും തമ്മിലുള്ള അനേകം വ്യത്യാസങ്ങൾകൊണ്ടു തന്നെ അറിയവുന്നതാകുന്നു.

പഴയനിയമത്തെപ്പറ്റി പറയുന്ന എങ്കിൽ എബ്രായഭാഷയിൽ ഇപ്പോൾ സ്വീകരിച്ചുപോരുന്നതായിട്ടുള്ളത, ശരിയായിട്ടുള്ളതല്ല. കാരണം പുതുനിയമത്തിൽ ക്രിസ്തുവും അപ്പോസ്തോലരും പ്രയോഗിച്ചതായ പഴയനിയമത്തിലെ വാക്യങ്ങൾ ഇപ്പോഴത്തെ എബ്രായപുസ്തകത്തിൽനിന്ന എടുത്തതല്ലന്ന അവ തമ്മിൽ ഒത്തുനോക്കിയാൽ കാണാം.

ഗ്രെക്കുഭാഷയിലുള്ള പഴയനിയമം എബ്രായ ഭാഷയിൽനിന്ന തർജ്ജമ എന്ന സമ്മതിക്കപ്പെട്ടിരിക്കുന്നു. അതു എബ്രായഭാഷയിൽനിന്ന തർജ്ജമ എങ്കിൽ ഇപ്പോൾ സമ്മതിച്ചുപോരുന്ന എബ്രായഭാഷയിലെ പുസ്തകത്തിൽ നിന്നല്ല.

| | |
|---|---|
| ദൃഷ്ടാന്തം. രോമർ ന. ഫ൦. ഫവ്വ. | നക്കി. ഫര. ഫ. ന |
| നടപ്പ. വ്വ. നവ. നന | യെശായ. ഒന. ൭. വ്വ |
| എബ്രാ. ഫ. ന്ദ. | ആവർത്ത. നവ. രന |
| എബ്രാ. ഫ൦. ഒ. | സങ്കീ. ഫ൦. ഩ |
| എബ്രാ. ഫ൦. ന൭. നവ്വ | ഹബെക്കുക. വ. ന. ര |
| ലൂക്ക. ന. നഒ. നന്ന. | ആമ്യ. ഫ൦. വര |
| ഫവത്രോ. വ. ൻ. | പുറപ്പാട. നന. വവ |
| എഫേസ്യർ. ര. വന്ന | സങ്കീ. ര. ര൦ നോക്കുക. |

ക്രിസ്തുവും അപ്പോസ്തോലന്മാരും എടുത്തുപറഞ്ഞവാക്യങ്ങൾ ഗ്രെക്കുപഴയനിയമത്തിനു ഒത്തതായി കാണുന്നു എന്നതുകൊണ്ടു ഗ്രെക്കുപഴയനിയമം ഏതിൽനിന്ന തർജ്ജമ ചെയ്തുവൊ ആ പുസ്തകമാകുന്ന വിശ്വസിക്കത്തക്കതായിട്ടുള്ളതു. ആകയാൽ ഗ്രെക്കുഭാഷയിലുള്ള പുതിയനിയമവും എബ്രായ ഭാഷയിൽ ഇപ്പോൾനടപ്പുള്ള പഴയനിയമവും രണ്ടും ഒരുപോലെ തള്ളേണ്ടിയിരിക്കുന്നു.

ദൈവം അബ്രഹാമിനോടും അവന്റെ സന്തതികളോടും സംസാരിച്ചതും തന്റെ മുഴുഹൃദയത്തെ മനുഷ്യപുത്രർക്ക വെളിപ്പെടുത്തിയതുമായ വിശുദ്ധഭാഷ യഹൂദന്മാർ സംസാരിച്ച ഭാഷ ആയിരുന്ന എന്നതിന വാദമില്ല. എന്നാൽ സിറിയാക്കു ആ വിശുദ്ധഭാഷയുടെ, ആദ്യം പറഞ്ഞപ്രകാരം കാലോചിതം പോലെയുള്ള ഒരു രൂപം ആകയാൽ ദൈവം സംസാരിച്ചിട്ടുള്ളതും അബ്രഹാമും അവന്റെ സന്തതികളും പ്രയോഗിച്ചു വന്നതും മുഴുവേദപുസ്തകം എഴുതപ്പെട്ടിട്ടുള്ളതുമായ സിറിയാക്കു പെഷിട്ടൊ ഏറ്റവും വിശ്വസയോഗ്യമായും ഇനിയെങ്കിലും സുറിയാനിസഭകൾ പ്രസിദ്ധം ചെയ്തു അനേകർക്ക ദൈവവചനത്തിന്റെ വെളിപാടിനെപ്പറ്റി പടിഞ്ഞാറൻ സഭകളാൽ വന്ന സംശയങ്ങൾ നിവൃത്തിവരുത്തി കൊടുക്കത്തക്കതുമാകുന്നു.

സിറിയാക്ക ഒരു പിലയേറിയ തർജ്ജമ എന്ന യൂറോപ്പുകാർ സമ്മതിക്കുന്നുണ്ടു എന്നാൽ അതു ഏതിൽനിന്ന തർജ്ജമ ചെയ്തുവൊ ആ പുരാതന ഗ്രീക്കുഗ്രന്ഥം ഏതാണെന്ന കാണുന്നില്ല. അങ്ങിനത്ത ഒരുപുസ്തകത്തെപ്പറ്റി ഒരുസഭാപിതാക്കന്മാരുടെ എഴുത്തുകൊണ്ടും തെളിയിക്കുന്നില്ല.

സുവിശേഷം ആദ്യം യഹൂദന്മാർക്ക പ്രസംഗിക്കപ്പെട്ടിരിക്കെ (നടപ്പ. ന. വന്ന. ഫന. രന്ന. യോഹ. വ൦. ന൦. നഫ) അവരുടെ ഭാഷയിൽ അല്ലാതെ പറഞ്ഞു എന്ന വരുമൊ?

എബ്രായക്കാർക്ക എഴുതപ്പെട്ട ലേഖനം ഗ്രെക്കുഭാഷയിൽ ആയിരുന്ന എന്ന എങ്ങനെ ഊഹിക്കാം.

സാമാന്യം യഹൂദന്മാർക്കും ഗ്രെക്കഭാഷ അറിയുമെങ്കിൽ തിരുസകൈസർ അവരോടു എബ്രായ ഭാഷയിൽ പറവാൻ യൊസിഫസിനെ അയച്ചത എന്തിനു?

തലീഥാകുമി, എഫത്താ, എലൊഹി, എലൊഹീ, ലമ്മാസബക്താനി എന്ന സിറിയാക്ക പദങ്ങളെ ഗ്രെക്കുപുസ്തകത്തിൽ പ്രയോഗിക്കുമ്പോൾ എഴുതിയതും സംസാരിച്ചതും ഒരെ ഭാഷയിൽ ആയിരുന്ന എന്നവരികിൽ അതാതിന്റെ അർത്ഥം ഉന്നതെന്ന അതാതിന്റെ കൂടെ പ്രത്യേകവാചകമായി എഴുതേണ്ട ആവശ്യമില്ലല്ലൊ.

യഹൂദന്മാൎക്ക അറിയേണ്ട ആവശ്യത്തിനല്ലേ യാ പിലാത്തൻ കുരിശിന്മേൽ എബ്രായഭാഷയിൽ എഴുതിച്ചത.

ഗ്രേക്ക സാധാരണഭാഷ എങ്കിൽ പൌൽ അപ്പോസ്തൂലൻ സംസാരിപ്പാൻ ആവശ്യപ്പെട്ടപ്പോൾ "നിനക്ക ഗ്രേക്ക ഭാഷ അറിയാമൊ" എന്ന ക്ലാഡിയസലിസിയസ് ചോദിപ്പാൻ എന്താവശ്യം?

സുറിയാക്ക പെഷിട്ടോവിൽ, പാഠത്തിൽപെട്ട അനേകവാക്യങ്ങളും എത്രയോ സ്പഷ്ടമായിട്ട എഴുതപ്പെട്ടിരിക്കുന്നു.

ദൃഷ്ടാന്തമായി എബ്രായർ ൧. ൫. ൩. ലൂക്ക. ൨൨, ൩൪. ൩൨. ഇതുപോലെ ഇനി അനേകവാക്യങ്ങൾ ഗ്രേക്കും പെഷിട്ടോവും തമ്മിൽ ഒത്തുനോക്കിയാൽകാണാം.

ഇത്രയുംകൊണ്ട സുറിയാനിസഭ ഇനിയെങ്കിലും കാലതാമസം കൂടാതെ തങ്ങളുടെ ഇടയിൽ പലരെ കാലങ്ങളോളമായി മറഞ്ഞുകിടന്നിരുന്ന ഈ വിലയേറിയ രത്നത്തെ പ്രസിദ്ധമാക്കി രക്ഷയുടെവഴിയെ നിജപ്പെടുത്തികൊൾവാൻ പ്രാൎത്ഥിക്കുന്നു

"ഉണരുക! ഉണരുക! സീയോനെ നിന്റെ ശക്തിയെ ധരിച്ചുകൊൾക. വിശുദ്ധപട്ടണമായ യരുശലേമെ നിന്റെ ഭംഗിയുള്ളവസ്ത്രങ്ങളെ ധരിച്ചുകൊൾക"

വടക്കൻ.

---

## ജ്ഞാനസ്നാനവും വീണ്ടുജനനവും.

ഈ വിഷയത്തെക്കുറിച്ച നാലഞ്ചുപത്രങ്ങളിലായി പറഞ്ഞിട്ടുള്ള പ്രസംഗങ്ങളിൽ മാമോദീസായിൽ വീണ്ടുംജനനം ഉണ്ടെന്ന നിൎദ്ദാക്ഷിണ്യമായി വായിക്കുന്നവൎക്ക ബോദ്ധ്യപ്പെടുവാൻ തക്ക ന്യായങ്ങൾ കാണിച്ചിട്ടുണ്ടായിരുന്നു. എന്നാൽ വീണ്ടുംജനനത്തെക്കുറിച്ച പറഞ്ഞിട്ടുള്ള എല്ലാ അവസ്ഥകളും ഫലങ്ങളും ശിശുക്കളെ സംബന്ധിക്കുമൊ എന്ന ചിലൎക്ക സംശയം തോന്നിയേക്കാം. അതിനാൽ ശിശുക്കളും മാമോദീസായിൽ വീണ്ടും ജനിക്കുമെന്ന കാണിപ്പാനാണ ഞങ്ങളുടെ അടുത്ത ശ്രമം.

ഇതിനെക്കുറിച്ച പറയുന്നതിന മുമ്പ വിശ്വാസവും ജ്ഞാനസ്നാനവും തമ്മിൽ ഉള്ള സംബന്ധം അറിഞ്ഞിരിക്കേണ്ടതാണ. വിശ്വാസത്തെ പ്രധാനമാക്കി പറയുന്നവർ ഒരുവേള വിശ്വാസം ജ്ഞാനസ്നാനത്തോട അനുരൂപമല്ലാത്ത ഏതാണ്ടാണെന്ന തോന്നിയിട്ട വിശ്വാസത്തെ ഉയൎത്തുമ്പോൾ ജ്ഞാനസ്നാനത്തെ ഇടിച്ചുകളയുന്നു. അപ്രകാരംതന്നെ ജ്ഞാനസ്നാനകൃപയെ ഉയൎത്തുന്നവർ വിശ്വാസത്തിന്റെ മഹിമയെ നിസ്സാരമാക്കുന്നു. അങ്ങിനെയല്ല നാം വിചാരിക്കേണ്ടതു. വിശ്വാസത്തെക്കുറിച്ചു ഏറ്റവും പുകഴ്ചയായി പറയുന്ന അപ്പോസ്തൊല ലേഖനങ്ങൾതന്നെ ജ്ഞാനസ്നാനത്തിന്റെ ഉന്നതാവസ്ഥയെ സ്പഷ്ടമായി പ്രതിവാദിക്കുന്നുണ്ട. വിശ്വാസത്താൽഉള്ള നീതികരണത്തിന പ്രധാന ലക്ഷ്യമായി ചൂണ്ടികാണിക്കുന്ന റോമ്മാലേഖനത്തിൽ ജ്ഞാനസ്നാനത്തെക്കുറിച്ചു കൎത്താവിനോടു കൂടി കബറടക്കപ്പെട്ടതിനാൽ പാപത്തിന മരണമാണെന്ന എഴുതിയിരിക്കുന്നു (൬- അ- ൧- ൪) എഫേസ്യലേഖനം രക്ഷയ്ക്കു വിശ്വാസം മതിയാകുമെന്ന കാണിക്കുന്നതിന വേണ്ടി എഴുതപ്പെട്ടതാണ. എങ്കിലും മാമോദീസാ വിശ്വാസത്തിന്റെ ഒരു അവശ്യാംശമായിട്ട അതിൽ പറഞ്ഞിരിക്കുന്നു. എന്തെന്നാൽ അതിനാൽ നാം ക്രിസ്തുവിനെ ധരിക്കുയാണ. (൩ അ- ൨൭) ഗലാഥി

തിങ്കു വിശ്വാസവും ജ്ഞാനസ്നാനവും അന്യോന്യം വിരോധസാധനങ്ങൾ അല്ലന്നു കാണാം.

പിന്നയും ജ്ഞാനസ്നാനം വീണ്ടുംജനനത്തെ നിഷേധിക്കുന്ന മിക്ക ആളുകളും വിശ്വാസം എന്നപദം ദൈവപുത്രന്റെ ദിവ്യത്വത്തിലും തന്റെ ദിവ്യ പ്രവൃത്തിയിലും ഉള്ള പൊതുവിശ്വാസം എന്നുള്ള അൎത്ഥത്തിൽ അല്ല, ഒരുവൻ തന്നെ അശ്ശേഷമായി കൎത്താവിങ്കലേക്കു ഏല്പിച്ചുകൊടുക്കുന്ന അഗാധമായ ഒരുവിശ്വാസം എന്നുള്ള അൎത്ഥത്തിൽ മാത്രമെ പ്രയോഗിക്കാവൂ എന്ന ഭ്രമിക്കുന്നുണ്ടു. അവർ വിചാരിക്കുന്നതു അപ്പൊസ്തോലകാലത്തെ ക്രിസ്ത്യാനികൾ എല്ലാം അശേഷം ആത്മമയന്മാരായിരുന്നു എന്നും അതിനാൽ അവരെ സംബന്ധിച്ചടത്തോളം ശ്ലീഹന്മാർ മാമോദീസായ്ക്കു കല്പിച്ചിട്ടുള്ള വിശേഷഫലങ്ങൾ ശൈശവത്തിൽ ജ്ഞാനസ്നാനം കൈക്കൊൾകയും വിശ്വാസത്തിൽ തീഷ്ണതയില്ലാതെയും ഇരിക്കുന്ന ഈ കാലത്തെ ക്രിസ്ത്യാനികളോടു സംബന്ധിക്കയില്ലന്നുമാകുന്നു. എന്നാൽ ശുദ്ധവേദം വായിച്ചാൽ അപ്പൊസ്തോലകാലത്തെ ക്രിസ്ത്യാനികൾ ഏറക്കുറെ ഈ കാലത്തെ ക്രിസ്ത്യാനികളെപ്പോലെതന്നെ ചിലപ്പോൾ ശുദ്ധതയിലും ചിലപ്പോൾ പാപത്തിലും ജീവിച്ചിരുന്നവർ ആണന്നുകാണാം. "വിശ്വാസത്താൽ ദൈവമക്കളാണന്നു" അപ്പൊസ്തോലൻ ഗലാത്തിയാക്കാരെക്കുറിച്ചു പറഞ്ഞെച്ചു അതിൽതന്നെ അവരുടെ വിശ്വാസക്കുറവിനെ അവൻ ശാസിക്കുന്നു. "യെശുക്രിസ്തുവിൽ ഉള്ള വിശ്വാസത്താൽ നിങ്ങൾ എല്ലാവരും ദൈവത്തിന്റെ മക്കൾ ആകുന്നു. എന്തന്നാൽ ക്രിസ്തുവിങ്കലെക്കു നിങ്ങളിൽ ജ്ഞാനസ്നാനപ്പെട്ട എല്ലാവരും ക്രിസ്തുവിനെ ധരിച്ചിരിക്കുന്നു," എന്ന എഴുതിയിരിക്കുന്ന ലേഖനത്തിൽ വേറൊരു ഭാഗത്തു അവരെ ബുദ്ധിഹീന ഗലാത്തിയക്കാരെ എന്നുവിളിക്കയും രക്ഷക്കു ചേലാകൎമ്മം ആവശ്യമാണന്നു അവർ വിശ്വസിച്ചതിനാൽ വിശ്വാസത്തിൽനിന്നു തെറ്റിപ്പോയി എന്ന പറഞ്ഞു ശാസിക്കയും ചെയ്യുന്നു.

"നിങ്ങൾ എല്ലാവരും വിശ്വാസത്താൽ ദൈവമക്കൾ ആകുന്നു" എന്ന പറഞ്ഞപ്പോൾ വിശ്വാസം എന്ന പദത്തിനു ശ്ലീഹാ സങ്കല്പിച്ച തൂക്കം എന്തു മാത്രമുണ്ടന്നു ആലൊചിപ്പിൻ. വിശ്വാസം എന്ന പദം ജ്ഞാനസ്നാനത്തെ സംബന്ധിച്ചടത്തോളം ഇവിടെ പ്രയൊഗിച്ചിരിക്കുന്നതു ചിലർ വിചാരിക്കുന്നതുപൊലെ അഗാധമായ ഒന്നെന്നുള്ള അൎത്ഥത്തിൽ അല്ല, പിന്നയൊ വിഗ്രഹാരാധനയെ ഉപെക്ഷിച്ചു ക്രിസ്തുവിന്റെ ദൈവത്വത്തിലും രക്ഷാവഴിയിലും ആശ്രയിപ്പാൻ തക്കവണ്ണം സഭയുടെ പൊതുവായ ഉപദേശത്തിൽ ഉള്ള വിശ്വാസം എന്നുള്ള അൎത്ഥത്തിൽ മാത്രമാണന്നു കാണാം.

ഇതുകൊണ്ടു ഒരുകാൎയ്യംവെളിവാകുന്നുണ്ടു. വിശ്വാസം എന്ന പദത്തിനു ശുദ്ധ ശ്ലീഹാ ഇവിടെ ധരിച്ച അൎത്ഥം ചിലർ വിചാരിക്കുന്നതുപൊലെ മുഴുവനായി ക്രിസ്തുവിലെക്കു ഏല്പിച്ചുകൊടുക്കുന്ന ആ അഗാധ ആശ്രയം എന്നല്ല. എന്തന്നാൽ വിശ്വാസം എന്നപദത്തിനു

ഈ വിധത്തിലെ വേദപുസ്തകപ്രകാരം അൎത്ഥം സങ്കല്പിക്കാവു എന്ന
വിചാരിക്കുന്നപക്ഷം, ദൈവമക്കൾ എന്ന വിളിക്കപ്പെടുന്ന ഗലാത്തി
യാക്കാൎക്ക് ആവിധം വിശ്വാസം ഉണ്ടായിരുന്നു എന്ന വരുന്നു. ഉണ്ടാ
യിരുന്നാൽ വിശ്വാസക്കുറവിനെക്കുറിച്ചു ശാസിക്കുന്ന ആ ലേഖനത്തി
ന അപ്പോൾ യാതൊരാവശ്യവും ഇല്ലായിരുന്നു.

യേശു ദൈവപുത്രനാകുന്നു എന്നും അവന്റെ മരണം മൂലം ര
ക്ഷയുണ്ടാകുന്നു. ഒരുവൻ ഏറ്റുപറവാൻ തക്ക വിശ്വാസംമാത്രം മാമോ
ദീസായ്ക്കു മതിയാകുമെന്നു ഇതുകൊണ്ടുവരുന്നു. ഫീലിപ്പോസ ഷണ്ഡ
നോടു പറഞ്ഞതുതന്നെ എന്താണ. നിന്റെ പൂൎണ്ണഹൃദയത്തോടെ നീ
വിശ്വസിക്കുന്നു എങ്കിൽ മാമോദീസാ കൈക്കൊള്ളുവാൻ വിരോധമി
ല്ലന്നായിരുന്നു. ക്രിസ്തു ദൈവപുത്രനാണെന്നു ഞാൻ വിശ്വസിക്കുന്നു എ
ന്ന ഷണ്ഡൻ ഏറ്റുപറഞ്ഞപ്പോൾ ജ്ഞാനസ്നാനം കൊടുക്കപ്പെട്ടതായി
കാണുന്നു.

വിശ്വാസപ്രമാണത്തിലെ മൂന്ന ഉപദേശങ്ങൾ (അതായതു ക്രിസ്തു
നമ്മുടെ പാപങ്ങൾക്കുവേണ്ടി മരിച്ചു. അടക്കപ്പെട്ടു, ഉയിൎത്തു) ഇതു
കൊരിന്ത്യാസഭയോടു ഉപദേശിച്ചു "ഇപ്രകാരം ഞങ്ങൾ പ്രസം
ഗിക്കുന്നു, ഇപ്രകാരം നിങ്ങൾ വിശ്വസിച്ചു" എന്നു ശ്ലീഹാ പറഞ്ഞു
അവസാനിപ്പിക്കുന്നു. അതുകൊണ്ടും ജ്ഞാനസ്നാനത്തിന വേണ്ടിയ വി
ശ്വാസം മേല്പറഞ്ഞതുപോലെ ക്രിസ്തുമൂലമുള്ള വീണ്ടെടുപ്പിൽ ഒരു നല്ല
ബോദ്ധ്യം മാത്രമാണെന്നു വരുന്നു.

അപ്പോസ്തോലകാലത്തു അഗാധവിശ്വാസം ഇല്ലായിരുന്നു എന്നു
ഞങ്ങൾ പറയുന്നതായി ആരും വിചാരിച്ചുപോകരുത. അങ്ങിനെ
ഉള്ളവരും ഉണ്ടായിരുന്നു. ലേഖനങ്ങളിൽ ക്രിസ്ത്യാനികളുടെ വിശ്വാ
സത്തെയും ജ്ഞാനസ്നാനത്തെയും സംബന്ധിച്ചുപറയുന്നിടത്തു വിശ്വാ
സം എന്നപദം ഈ അഗാധ അൎത്ഥത്തിൽ അല്ല പ്രയോഗിച്ചിരിക്കു
ന്നതെന്നു തീൎച്ചയാകുന്നു. എന്തെന്നാൽ ആ കാലത്തെ ക്രിസ്ത്യാനികൾ,
എന്നവച്ചാൽ, ക്രിസ്തുവിനെ ധരിച്ചവർ എന്നും, ക്രിസ്തുവിനോടുകൂടെ
അടക്കപ്പെട്ടവർ എന്നും, ക്രിസ്തുവിനോടുകൂടെ ഉയിൎത്തവർ എന്നും, വീ
ണ്ടുജനിച്ചവർ എന്നും, ദൈവമക്കൾ എന്നും മറ്റും പല ഉന്നതപേ
രുകളാൽ വിളിക്കപ്പെട്ടിരിക്കുന്നവർ തെറ്റില്ലാ വീഴ്ചയില്ലാ തെററാ
വുന്നവരും വീഴാവുന്നവരും മുമ്പിൽ പറഞ്ഞിട്ടുള്ള തരത്തിൽ അഗാ
ധ വിശ്വാസം ഇല്ലാത്തവരും ആയിരുന്നു എന്നു കാണുന്നു. (റോമാ
൧൧. ൨൦, ൨൨. ഗലാ. ൧: ൬, ൩: ൧. ൪: ൯. ൫: ൭. എ
ബ്രാ. ൬: ൧൨. ൧൦: ൨൩)

എല്ലാ സഭകളും ഈ കാലത്തും പ്രാചീനകാലത്തും അപ്പോസ്തോ
ലകാലത്തും ഇടകാലത്തും ജ്ഞാനസ്നാനം കൈക്കൊൾവാൻ വരുന്ന-
വരോടു ആവശ്യപ്പെടുന്ന ഏറ്റുപറച്ചിൽ സഭയുടെ വിശ്വാസപ്രമാ
ണത്തിൽ ആകുന്നു. അല്ലാതെ ഇപ്പോൾ ചിലർ വിചാരിക്കുന്നതു
പോലെയുള്ള അഗാധ വിശ്വാസത്തിൽ അല്ല. അപ്പൊസ്തോലന്മാർ
ജ്ഞാനസ്നാനപ്പെടുത്തിയതായി നടപ്പുപുസ്തകത്തിൽ വായിക്കുന്ന ഭാ

ഗങ്ങളിലും ഇത്രത്തോളമെ ആവശ്യപ്പെട്ടു കാണുന്നുള്ളു-

ഇത്രയും പറഞ്ഞതിന്റെ അനുമാനം എന്താണെന്നു വച്ചാൽ:— അപ്പോസ്തോലകാലത്തു ജ്ഞാനസ്നാനം കൈക്കൊൾവാൻ അഗാധമായ ഒരുതരം വിശ്വാസം നിർബ്ബന്ധമാക്കിയിരുന്നില്ല. ക്രിസ്തുവിന്റെ ദൈവത്വത്തിലും തന്റെ കഷ്ടാനുഭവത്തിലും ഉയൎപ്പിലും വീണ്ടെടുപ്പിലും ഉള്ള സമ്മതവും ബോദ്ധ്യവും ഉണ്ടായാൽ മാമോദീസാ കൈക്കൊള്ളാം. ആ വിധത്തിൽ അത്രെ അക്കാലത്തു ജ്ഞാനസ്നാനം കൊടുക്കപ്പെട്ടു. അങ്ങിനെ ജ്ഞാനസ്നാനം കൈക്കൊണ്ടവർ ഒക്കയും വീണ്ടുംജനിക്കയും ദൈവമക്കളാകയും ചെയ്തു എന്നും കാണുന്നു. ജ്ഞാനസ്നാന നൽവരമാകുന്ന വിത്തു നിലത്തു വീണിട്ടു അതു മുളച്ചു വളൎന്നു അഗാധവിശ്വാസം ക്രമേണ ഉണ്ടായിക്കൊള്ളണമെന്നാണു ഉദ്ദേശമെന്നു കാണുന്നു.

ജ്ഞാനസ്നാനകൃപാവരം അഗാധവിശ്വാസത്തിന്റെ വൎദ്ധനവിൽ നിന്നുണ്ടാകുന്ന ഒരു പ്രത്യുപകാരമാണെന്നു വിചാരിക്കുന്ന പക്ഷം ശിശുക്കളെ ജ്ഞാനസ്നാനപ്പെടുത്തണമെന്നു ആവശ്യപ്പെട്ടാൽ അതു ഒരു നിരുപയോഗവേലയാണെന്നു സമ്മതിക്കാം. നേരെമറിച്ചു മെല്പറഞ്ഞതു പോലെ ജ്ഞാനസ്നാനവരങ്ങൾ അല്പവിശ്വാസികളെ ആ വിശ്വാസത്തിൽ നിലനില്ക്കുന്നതായാൽ അഗാധവിശ്വാസികളാക്കിത്തീൎക്കുന്നതിനു വേണ്ടി ദൈവം തന്റെ കരുണയിൽ നിന്നു ചിന്തികൊടുക്കുന്ന ഒരു കൃപാവരമാണെന്നു വരുന്ന പക്ഷം നമ്മിൽനിന്നല്ല ദൈവത്തിൽനിന്നു മുളപ്പിക്കുന്ന ആ കൃപ ശിശുക്കളിൽ ഉണ്ടായിക്കൂടാത്തതും ശിശുക്കൾക്കു ആവശ്യമില്ലാത്തതുമല്ലെന്നു വരുന്നു.

---

## മദ്രാസ് ബിഷോപ്പും മരിച്ചവരും.

“ആൎച്ച്ബിഷോപ്പും മരിച്ചവരും.” എന്ന തലവാചകത്തിൽ മുമ്പൊരിക്കൽ ഞങ്ങൾ പ്രസിദ്ധപ്പെടുത്തിയ ഉപന്യാസം മലയാളമിത്രത്തെ സാമാന്യത്തിൽ അധികം ക്ഷോഭിപ്പിക്കയും, അയാളുടെ ഭയങ്കര കോപത്തെ ജ്വലിപ്പിക്കയും ചെയ്തു. ഓക്കേവംശ് മദ്രാസ് ബിഷോപ്പിന്ന മരിച്ചവരോടു ഞങ്ങൾ ക്രുദ്ധികെട്ടിയാൽ പണ്ടത്തേതിന്റെ പിന്നത്തേതു മെച്ചമെന്നു സംശയിക്കുന്നു. എങ്കിലും കണ്ടതു പറയാതിരിപ്പാൻ പാടില്ലാത്തതുകൊണ്ടു മിത്രത്തിന്റെ ചുണക്കുട്ടികളെ ഭയപ്പെടാതെ പറകയെ നിവൃത്തിയുള്ളു.

ആൎച്ച്ബിഷോപ്പു മരിച്ചവൎക്കു വേണ്ടി പ്രാൎത്ഥന നടത്തിയതു പറഞ്ഞപ്പോൾ മിത്രം അവശ്യം പോലെ താളംമാറി പലവിധം സമാധാനങ്ങൾ പറഞ്ഞു. ഒരിക്കൽ ആൎച്ച്ബിഷോപ്പിനെ അഭാസനായി സങ്കല്പിച്ചു. വേറൊരിക്കൽ അദ്ദേഹത്തെ നീതികരിച്ചു. പിന്നെ ഒരു പ്രാവശ്യം ആ പ്രാൎത്ഥനയുടെ ഉദ്ദേശം ഉയിൎപ്പിന്റെ ശേഷമുള്ള വൎദ്ധനവിനു വേണ്ടിയാണെന്നു പറഞ്ഞു. മറ്റൊരു സന്ദൎഭത്തിൽ മരിച്ചവൎക്കു വേണ്ടിയുള്ള പ്രാൎത്ഥന ആംഗ്ലിയാസഭയുടെ ഉപദേശത്തോടു ചേരുന്നതല്ലെന്നും ഉയിൎപ്പുകൾ ഭാഗ്യം പുത്രാദി ചാൎച്ചക്കാരോടു കൂടെ രമിക്കുന്നതിനു വേണ്ടിയാണെ പ്രാൎത്ഥിക്കുന്നതെന്നു പറഞ്ഞു. എന്നാൽ ഈ പലസമാധാനങ്ങളിൽവച്ചു മരിച്ചവൎക്കുവേണ്ടിയുള്ള അപേക്ഷകളുടെ ഉദ്ദേശം എന്താണെന്നും ആംഗ്ലിയാ സഭയുടെ ഉപദേശം ഈ കാൎയ്യത്തിൽ ഏതുവിധമെന്നും മദ്രാസിലെ ഇപ്പോഴത്തെ ആംഗ്ലിയാബിഷോപ്പിനെകൊണ്ടുതന്നെ പറയിക്കട്ടെ

അദ്ദേഹം ഈയിടെ പറഞ്ഞ ഒരു പ്രസംഗത്തിന്റെ താല്പൎയ്യം ക്രിസ്ത്യൻ പേറ്റ്രി

യോററ എന്ന മദ്രാസു പത്രത്തിൽ പ്രസ്താവിച്ചുകാണുന്നു. അതിന്റെ ഒരു ചുരുക്കം താഴെ ചേർക്കുന്നു.

ഒന്നാമത്തു തന്നെ ആബിഷോപ്പിനെക്കുറിച്ചു ലേഖനകർത്താവു പറഞ്ഞിരിക്കുന്ന അഭിപ്രായം ആർച്ച്ബിഷോപ്പിനെക്കുറിച്ചു മിത്രം അനുമാനിച്ചതുപോലെ കേവലം ആഭാസൻ എന്നല്ലാ പിന്നയൊ, ഒരു നല്ല വേദശാസ്ത്രിയും ഉപദേശവിഷയങ്ങളിൽ ആരാഞ്ഞു പരിശോധന കഴിച്ചിട്ടുള്ള ആളും എന്നാകുന്നു.

൨-ാമത്തു അദ്ദേഹം പറഞ്ഞ പ്രസംഗത്തിന്റെ ചുരുക്കം എന്തെന്നാൽ:— ആത്മാവ മരണത്താൽ നശിച്ചുപോകുന്നില്ല അതു ഉറങ്ങുന്നു. ന്യായവിധി മരിച്ചാൽ ഉടൻ അല്ല. മരണവും വിധിയും തമ്മിൽ വളരെ അകലം ഉണ്ടു. ഈ മദ്ധ്യകാലത്തു ആത്മാവ അതിന്റെ നന്മതിന്മക്കു അനുരൂപമായി സന്തോഷത്തിലും പ്രസന്നതയിലും ഇരിക്കുന്നു. ഈ മദ്ധ്യകാലം വർദ്ധനകാലമാണ. അതു ആത്മാക്കൾ ആശ്വാസത്തിൽനിന്നു അധികം ആശ്വാസത്തിലേക്കും സമാധാനത്തിൽനിന്നും ഏററം സമാധാനത്തിലേക്കും അറിവിൽനിന്നു അധിക അറിവിലേക്കും പ്രവേശിക്കുന്ന സ്ഥലമാകുന്നു. ആംഗ്ലിയസഭ മരിച്ചവർക്കു വേണ്ടിയുള്ള പ്രാർത്ഥനയെ വിരോധിക്കുന്നില്ല. ഇംഗ്ലാണ്ടിലെ നവീകരണകാലത്തു ഈ തർക്കം ഉത്ഭവിക്കയും എന്നേക്കുമായി തീർച്ചപ്പെടുത്തുകയും ചെയ്തു. എന്തെന്നാൽ ൨൨-ാം മതസംഗതിയിൽ ഈ വിധം പ്രാർത്ഥനകളെ കുററപ്പെടുത്തുന്നതായി ചേർത്ത മൂലവാചകങ്ങളെ കരുതികൊണ്ടു നീക്കികളഞ്ഞു. മരിച്ചുപോയവരുടെ ആത്മാക്കൾക്കുവേണ്ടി അവർ സമാധാനത്തിൽ ആശ്വസിക്കേണ്ടതിന്നു നാം പ്രാർത്ഥിക്കാം. ഈ മദ്ധ്യകാലത്തു ഈലോകത്തിലെ സംഭവങ്ങളെക്കുറിച്ചു അറിവുണ്ടു, അവർ ഇഷ്ടന്മാർക്കുവേണ്ടി മദ്ധ്യസ്ഥതപറകയും ചെയ്യുന്നുണ്ടു.

ബിഷോപ്പിന്റെ പ്രസംഗത്തിന്റെ ചുരുക്കം പേററ്റിയോററിൽ കാണുന്നതു ഇപ്രകാരമാണ. മരണത്തിന്നും ന്യായവിധിക്കും മദ്ധ്യേ ആത്മാക്കൾ പൂർവ്വസ്ഥിതിയിൽനിന്ന രീതിയിലും ആശ്വാസത്തിലും അറിവിലും മേല്ക്കുമേൽ വർദ്ധന പ്രാപിക്കുന്നു എന്ന സ്പഷ്ടമായി പറയുന്നു. ജീവികളുടെ പ്രാർത്ഥന അവർക്കു ഉപയോഗമാണെന്നും കാണുന്നു. ആർച്ച്ബിഷോപ്പ പറയാത്ത ഒരു സംഗതികൂടെ ഡാക്തർ വയിററ് ഹെഡ് ബിഷോപ്പ പറഞ്ഞിരിക്കുന്നു. അതായതു, ആത്മാക്കൾക്കു ലോകത്തിൽ നടക്കുന്ന സംഭവങ്ങൾ അറിയാമെന്നും അവർ ജീവികൾക്കുവേണ്ടി പ്രാർത്ഥിക്കുന്നുണ്ടെന്നും തന്നെ. അപ്പോൾ പരിശുദ്ധന്മാരോടുള്ള മദ്ധ്യസ്ഥതയെയും ബിഷോപ്പ പിൻതാങ്ങുന്നതായി കാണുന്നു. ആർച്ച്ബിഷോപ്പ നിശ്ചയിച്ച മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥനക്കും മേല്പറഞ്ഞ എല്ലാ കാരണങ്ങളും ലക്ഷണങ്ങളും അദ്ദേഹം സങ്കല്പിച്ചിട്ടുണ്ടെന്നു ഊഹിക്കുന്നതു ന്യായമാണ. ആ പ്രാർത്ഥനക്കു അപ്പോഴപ്പോഴത്തെ ആവശ്യവും തർക്കവും പോലെ പരസ്പരവിരോധങ്ങളായ പല ഒഴികഴിവുകൾ പറഞ്ഞ മിത്രം മദ്രാസ ബിഷോപ്പിന്റെ പ്രസംഗത്തിനു എന്തെല്ലാം സമാധാനങ്ങൾ പറയുമെന്നു കേൾക്കാൻ വായനക്കാർക്കു മോഹമുണ്ടായിരിക്കാം. താമസിയാതെ കേൾക്കാം. എങ്കിലും ഒരുകാര്യം നിശ്ചയമാണ. അദ്ദേഹം കോട്ടയത്തോടു അടുത്തു താമസിക്കുന്ന ആളാകകൊണ്ടു ആർച്ച്ബിഷോപ്പിനെക്കുറിച്ചു അനുമാനിച്ചതു പോലെ ശുദ്ധ ആഭാസനാണെന്നു തീർത്തുപറവാൻ മിത്രം ധൈര്യപ്പെടുകയില്ല.

---

## യാക്കോബായ പേർ.

മലയാളത്തിലെ പൂർവീക ക്രിസ്ത്യാനികളായ സുറിയാനിക്കാരേക്കാൾ ൧൬-ാം നൂററാണ്ടിൽ മാത്രം സ്ഥാപിതമായ പാപ്പാമതം അല്ലെങ്കിൽ റോമ്മാകത്തോലിക്കിനണ മലങ്കരെ പരാധീനതയെന്നു സാധിപ്പാൻ വേണ്ടി സുറിയാനിക്കാർക്കു യാക്കോബായ എന്നൊരു പ്രത്യേകനാമം കൂടെ ഉള്ളതിനെ ഒരു പ്രത്യേക മതമാക്കിയും ആയതു പറവൂർ കാലംചെയ്ത ഗ്രീഗോറിയോസാണ ആദ്യം ഇവിടെ നടപ്പാക്കിയതെന്നും മററും ചില റോമ്മാക്കാർ പ്രസ്താവിക്കാറുണ്ടു. എന്നാൽ യാക്കോബ്യർ അടുത്തകാലത്താണ വന്നതെന്നു മലയാളമിത്രത്തിലും സൂചനയായി പറഞ്ഞിട്ടുണ്ടെന്നു അറികയാൽ അവയെക്കുറിച്ചു അല്പമായ ഒരു വിവരണം പത്രികയിൽകൂടെ ചേർപ്പാൻ എഴുതി അയച്ചുകൊള്ളുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസു എന്നുള്ള നാമധേയത്തോടുകൂടി മർദീനിൽ കുർക്കുമാ ദയറായിൽ സിംഹാസനസ്ഥാപനമായി വാണുവരുന്ന പാത്രിയർക്കീസു ബാവാന്മാർ പിൻകാലത്തു റോമ്മാ പാപ്പാമാരാലും പാത്രിയർക്കീസന്മാ

രെ പ്രതിഷ്ഠിപ്പാൻ തുടങ്ങിയപ്പോൾ (മുപ്പടിപ്പാത്ത ഇത്തിക്കണ്ണികൾപോലെ മൂന്നാം നൂറ്റാണ്ടിലും മറ്റും) പ്രതിഷ്ഠകഴിച്ച സ്ലൊകാ മുതലായവരെപ്പോലെയുള്ള പാത്രിയർക്കീസന്മാരല്ലന്നു സുറിയാനിക്കാൎക്ക യാക്കോബായ എന്നുള്ള ഒരു മറുനാമം കൂടെ ഉണ്ടായ്തു ഇസ്രായേൽക്കാൎക്ക മക്കബെയക്കാർ എന്നുള്ള നാമം ഉണ്ടായ്തുപോലെ ഇക്കാലത്തു (ന്നാം നൂറ്റാണ്ടിൽ) കാരണവശാൽ മാത്രമാണെന്നു അറിയാതെ ആയിരിക്കാം യാക്കോബ്യർ അടുത്ത കാലത്താണെ വന്നതെന്നു ഒരുപേർ പ്രസ്താവിച്ചുകൊള്ളുന്നത. പാത്രിയർക്കീസന്മാർ പിന്നീട്ട പലർ ഉണ്ടായിട്ടുണ്ടെങ്കിലും നിഖ്യാസൂനഹദോസിൽ നാലു പാത്രിയർക്കീസന്മാരെ സഭാഭരണത്തിന്നു സ്ഥിരപ്പെടുത്തിയതിൽ കിഴക്കു ഒക്കയുടേയും ഭരണത്തിന്നു അന്ത്യോഖ്യായുടെ സുറിയൻ പാത്രിയർക്കീസിനെ സ്ഥിരപ്പെടുത്തിയതിനാൽ യാക്കോബായ എന്നു കൂടി മറുനാമമുള്ള സുറിയാനിക്കാരെ അന്ത്യോഖ്യാ സിംഹാസനത്തിൽനിന്നും തുടൎച്ചയായി ഇന്നേയോളവും ഭരിച്ചുപോരുന്നു

എന്നാൽ ഈവിധമല്ല യാക്കോബ്യർ മുന്നൂറ്റാണ്ടാണെ വന്നതെന്നു പറയുന്നവർ നിഖ്യാസൂനഹദോസിൽ കൂടെ കൂടിയ ഒസ്താത്യോസ്സ പാത്രിയർക്കീസു മുതൽ തുടൎച്ചയായി സുറിയാനിക്കാരെ ഭരിച്ചുവരുന്ന പാത്രിയർക്കാ സിംഹാസനവും അവരുടെ പള്ളിക്രമങ്ങളും കൂടാതെ യാക്കോബ്യരുടെ പാത്രിയർക്കീസിനേയും അവരുടെപള്ളിമൎയ്യാദകളേയും പ്രത്യേകം പ്രത്യേകം കാണിച്ചുതരേണ്ടിയിരിക്കുന്നു.

എന്നാൽ പാത്രിയർക്കീസുബാവാ ഇംഗ്ലണ്ടിൽ ചെന്നാറെ അവിടെയുള്ള മഹത്തുക്കൾമേല്പറഞ്ഞവയുടെ തത്വങ്ങൾ അറിഞ്ഞിരുന്നതിനാൽ ആയിരിക്കാം യാക്കോബായ മറുനാമം ഉപയോഗിക്കാതെ സുറിയൻ പാത്രിയർക്ക എന്നുമാത്രം തന്റെ തിരുനാമം ഉച്ചരിക്കയും ബാവാക്കു ഒരു ധനശേഖരം ഏൎപ്പെടുത്തിയതിന്നു സുറിയൻപാത്രിയർക്കാ വിദ്യാഭ്യാസമുതൽ എന്നു നാമകരണം ചെയ്കയും ചെയ്തു.

എന്നാൽ പായനക്കാരരെ മലങ്കരെയുള്ള സുറിയാനിക്കാരെ ആനാകലം ബലത്താൽ റോമ്മാക്കു വഴക്കി നടത്തിവരുന്ന കാലത്തു അന്ത്യോഖ്യാ പാത്രിയർക്കീസു ബാവായ്യാൽ തന്റെ സഭയുടെ വീണ്ടെടുപ്പിനായി അയക്കപ്പെട്ടവരായ നമ്മുടെ പിതാക്കന്മാർ പറങ്കികളുടെ കയ്യിൽ അകപ്പെടാതിരിപ്പാൻ വേണ്ടി (അകപ്പെട്ടവരെ കൊന്നുപോയല്ലൊ.) ഏറിയകാതം വഴിക്ക വിറ്റുതിന്നും തെണ്ടിതിന്നും അലഞ്ഞുനടന്നു ബുദ്ധിമുട്ടി വന്നാറെ പിന്നീട്ട യാതൊരു ശമ്പളവും പടിയും കൂടാതെ പ്രയാസപ്പെട്ടു റോമ്മാക്കാരുടെ നുകത്തിൻകീഴ പ്രതിമകളെ കുമ്പിട്ടു കിടന്നവരിൽ ഏതാനും പള്ളിക്കാരെ എങ്കിലും വീണ്ടെടുത്തിട്ടുള്ള വിവരം പൂൎവ്വീകന്മാരിൽനിന്നു കേട്ടറിവുള്ളവർ ആ പൂൎവ്വസ്മരണയും സ്നേഹവും ഇല്ലാതെ അന്ത്യോഖ്യായുടെ സാഹിത്യത്തേയും റോമ്മാക്കാരുടെ പ്രതിമകളേയും ഒന്നുപോലെ നിഷേധിപ്പാനും സുറിയാനിക്കാരെ അവരുടെ യാക്കോബായ മറുനാമം കൊണ്ടു പിന്നോക്കം വലിപ്പാനും തുനിയുമെന്നു വിചാരിക്കാവുന്നതല്ല. എന്തെന്നാൽ ൮൨ വയസ്സുകാരനായിരുന്ന കോതമങ്ങലത്തു കബറടങ്ങിയ ബസേലിയോസ്സ ബാവായും ശിഷ്യൻ ഈവാനിയോസ്സ എപ്പിസ്കോപ്പായും സഹിച്ച പ്രയാസങ്ങളും ദുഃഖങ്ങളും പറഞ്ഞു കേട്ടാൽ വാവിട്ടു നിലവിളിച്ചുപോകും.

ഒരു സത്യസുറിയാനിക്കാരൻ.

---

## ഒരഭിപ്രായം.

പത്രാധിപരവർകളെ! വീണ്ടും ജനനത്തെക്കുറിച്ചും മറ്റുമുള്ള പ്രവഹാരം പത്രങ്ങളിൽ കണ്ടുതുടങ്ങീട്ടു അധികനാളായല്ലൊ- എന്നാൽ ഈ സംഗതിയിൽ വേദപുസ്തകത്തിന്നു അനുസരണമായിട്ടുള്ള പൂൎവ്വീക സഭയുടെ വിശ്വാസംപോലെതന്നെ ആണു യൂറോപ്പിലെ നവീകരണക്കാരുടേയും വിശ്വാസമെന്നു അവരുടെ ഒരു പുസ്തകത്തിൽനിന്നു ഏതാനും ഭാഗം താഴെ ചേൎത്തിരിക്കുന്നതു വായിച്ചാൽ വായനക്കാൎക്കു ഗ്രഹിക്കാവുന്നതാണു- ഏവന്നൂരെ ജൎമ്മൻമിഷ്യൻ അച്ചടിപ്പിച്ച "മാൎഗ്ഗനിശ്ചയം" എന്ന ചെറുപുസ്തകം ൨൦-ാം പുറം- "നാം തിരുസ്നാനത്താൽ ക്രിസ്തുനോടു കൂടെ ശവക്കുഴിയിൽ ഇറങ്ങി അഴിഞ്ഞുപോയി

ട്ടു അതിൽനിന്ന ക്രിസ്തുവോടുകൂടെ പുതിയ ജീവനാകുന്ന ആത്മസ്വഭാവം പൂർണ്ണ കരേറുവാൻ ആവശ്യമാകുന്നു. ക്രിസ്തുനോടൊന്നിച്ച ചത്തു എങ്കിൽ അവനോടൊന്നിച്ച ജീവിക്കും എന്ന വേദത്തിൽ ഉണ്ടു. ദൈവത്തിൽനിന്ന വീണ്ടും ജനിച്ച പുതുസൃഷ്ടി ആകുന്ന സത്യമായ പുനർജന്മം ഇതുതന്നെ" നീക്കോദിമൂസിന്റെ തപ്പിതത്തിനു "വെള്ളത്തിൽ നിന്നും ആത്മാവിൽ നിന്നും അത്രേ വീണ്ടും ജനിക്കേണ്ടതെന്നു കർത്താവു തിരുത്തികൊടുത്തിട്ടുള്ളതു ആദ്യവസാനമുള്ള സകല ക്രിസ്ത്യാനികൾക്കും വേണ്ടി ആകുന്നു എന്നു വിചാരിക്കാം.

ഒരു കിഴക്കൻ.

---

## സൂചകങ്ങൾ

ഏഴാം എഡ്വാർഡ് രാജാവ് — മഹാരാജ്ഞി തിരുമനസ്സിലെ മൂത്തപുത്രൻ ൭-ാം എഡ്വാർഡ് എന്ന നാമധേയത്തിൽ രാജ്യാസനാരോഹണം ചെയ്തിരിക്കുന്നു. നമ്മുടെ പുതിയ ചക്രവർത്തി തന്റെ മാതാവിനെപ്പോലെ ബുദ്ധി, ഭരണശക്തി, ജനരഞ്ജന എന്ന നാനാഗുണങ്ങൾ സമ്പാദിക്കുവാൻ പ്രാപ്തനാകേണ്ടതിനു വായനക്കാർ ഞങ്ങളോടുകൂടെ പ്രാർത്ഥിക്കുമെന്നു വിശ്വസിക്കുന്നു.

❖ ❖ ❖

ഒരു പിഴതിരുത്തൽ — കഴിഞ്ഞലക്കം പത്രികയിൽ മുടിയനാം പുത്രനെ കുറിച്ചുള്ള രണ്ടാമത്തെ ശ്ലോകത്തിന്റെ ഒന്നാം പാദത്തിൽ "അ. ജനരത്നപിതാവിൻ" എന്നുള്ളതു "അജനരത്നപിതാവിൻ" എന്നും, മംഗള ശ്ലോകത്തിന്റെ ൩-ാം പാദത്തിൽ "പശുതൊട്ടിപ്പിറന്നേത്രയും" എന്നുള്ളതിനു പകരം "പശുതൊട്ടിലിപ്പിറന്നേത്രയും" എന്നു വായിക്കേണ്ടതാകുന്നു.

❖ ❖ ❖

ചെറിയപള്ളി വിധി — ഈ വിധി തിരുത്തിയതിൽ എന്താണെല്ലാം ഗുണമുണ്ടെന്നു എതൃകക്ഷികൾ ഭാവിക്കുന്നതായി കേൾക്കുന്നു. നവീകരണ ഉത്ഭവം മുതൽ ഉള്ള ആദായം മുഴുവൻ തരണമെന്നും അതിനു കാലഹരണമില്ലെന്നും യാക്കോബായ ട്രസ്റ്റിന്റെ അനുരൂപമല്ലാത്ത ചിലവുകൾ വകവെക്കയില്ലെന്നും തീർപ്പായി വിധിച്ചിട്ടുണ്ടു. മറ്റുള്ള പള്ളിവ്യവഹാരങ്ങൾക്കും ഈ വിധി സംബന്ധിക്കത്തക്കവണ്ണം പ്രമാണം യഥാസ്ഥാനപ്പെട്ടിരിക്കുന്നു. എന്നാൽ ചെറിയപള്ളിക്കാർക്കായി പ്രതി ഹാജരാക്കിയ കണക്കിൽ യാക്കോബായ ട്രസ്റ്റിനു അനുരൂപമായ ചിലവുകൾ അധികം കാണിക്കയും അതിനെ കോടതി അംഗീകരിക്കയും ചെയ്തുകൊണ്ടു വാദികൾക്കു കെട്ടികൊടുക്കേണ്ട സംഖ്യ അല്പം കുറഞ്ഞിട്ടുണ്ടെന്നല്ലാതെ തത്വത്തിനു ഒരു ഭേദവും വന്നിട്ടില്ല.

❖ ❖ ❖

ഒരു സന്തോഷവാർത്ത — കോസമല്ലൂര റോമൻകത്തോലിക്ക പള്ളി ഇടവകക്കാരനായ കപ്പിത്താനത്തു വെ. യോഹന്നാനച്ചൻ അവർകൾ റോമാസഭയിലെ വിശ്വാസതെറ്റുകളെ ആത്മീക അറിവിനാൽ കണ്ടുപിടിക്കനിമിത്തം ആ സഭയെ ഉപേക്ഷിച്ചുംവച്ച, നി. വ. ദി. ശ്രീ. മാർ അത്താനാസ്യോസ മെത്രാപ്പോലീത്താ തിരുമനസ്സിലെ അടുക്കൽനിന്നും ആറു പട്ടവും അനന്തരം നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ തിരുമനസ്സിലെ അടുക്കൽ നിന്നും കുറുബാന പട്ടവും കൈക്കൊൾകയും, തന്റെ ഒരുവന്റെ പ്രയത്നംകൊണ്ടുമാത്രം പണിയിക്കപ്പെട്ടിട്ടുള്ളതെന്ന പറവാൻതക്കവിധത്തിലുള്ള കോസമല്ലൂര പുത്തൻപള്ളിയിൽവച്ചു പുത്തൻകുറുബാന അണെക്കുന്നതിനു വളരെ ആഗ്രഹമുണ്ടായിരുന്നെങ്കിലും മതവിപരീതക്കാരുടെ വിരോധാധിക്യംനിമിത്തം, വലിയമെത്രാപ്പോലീത്താ തിരുമനസ്സിലെ കല്പനപ്രകാരം നമ്മുടെ കല്ലുങ്കത്ര പള്ളിയിൽവച്ചു യോഗക്കാരും, പട്ടക്കാരും, അദ്ദേഹത്തിന്റെ ഭാഗത്തുനിന്നു വന്നിട്ടുണ്ടായിരുന്ന ഒട്ടേറെ ആളുകളുംകൂടി സന്തോഷപൂർവ്വം നവദിവ്യപൂജ മകരം ൨-ാം നു ഞായറാഴ്ച, സഘോഷം ഭംഗിയായി നിറവേറിയിരിക്കുന്നു എന്നുള്ള സദ്വർത്തമാനത്തെ വായനക്കാരെ അറിയിച്ചുകൊള്ളുന്നു.

ആത്താററുകേസു — ഇതു ഈ മാസാവസാനത്തിൽ കൊച്ചീ രാജകീയ കോടതിയിൽ അപ്പീൽ കൊടുത്തിരിക്കുന്നു.

❖ ❖ ❖

വടിപ്പുണകേസു — ബാവാകക്ഷികളുടെ ഭാഗത്തേക്കു നാലു സാക്ഷി എഴുതിയപ്പോൾ ട്രസ്റ്റികളുടെ തിരഞ്ഞെടുപ്പു യാക്കോബായക്കാർ ഉൾപ്പെട്ട പ്രതിനിധിസംഘത്താൽ ശരിയായി നടന്നിരിക്കുന്നു എന്നു എതൃകക്ഷിവക്കീൽ സമ്മതിച്ചു എഴുതിവച്ചതിനാൽ അധിക സാക്ഷികളുടെ ആവശ്യം ഇല്ലന്നായിരിക്കുന്നു. കക്ഷികളെക്കൂടെ വിസ്തരിച്ചാൽ കേസു അവസാനിപ്പിക്കാമെന്നു തോന്നുന്നു.

❖ ❖ ❖

മട്രിക്കുലേഷ്യൻ ജയിച്ച ശെമ്മാശന്മാർ — ഈയാണ്ടത്തെ മട്രിക്കുലേഷ്യൻ പരീക്ഷയിൽ മാർദീവന്നാസ്യോസു സിമ്മനാരിയിൽനിന്നു രണ്ടു ശെമ്മാശന്മാർ ജയം പ്രാപിച്ചിരിക്കുന്നതിൽ സന്തോഷിക്കുന്നു. ഇവർ തുമ്പമൺ താന്നുവേലിൽ യോശുവാ ശെമ്മാശു അവർകളും മാവേലിക്കര പണിക്കരു ഗീവറുഗീസു ശെമ്മാശു അവർകളുമാകുന്നു. ഇവർ രണ്ടാളും എഫ്. ഏ. പരീക്ഷക്കു പഠിപ്പാൻ ക്ലാസിൽ ചേന്നിരിക്കുന്നു. ഇവരെ പിന്തുടരുവാൻ പല ശെമ്മാശന്മാരും പിന്നാലെ ഉണ്ടാകുമെന്നു വിശ്വസിക്കുന്നു.

❖ ❖ ❖

കോടതി — ഇതു കുംഭം ൧൬-നു തന്നെ ശരിയായി നടക്കുന്നതാണ. ഇനി അവധി ഉണ്ടെന്നു വിചാരിച്ചു ആരും കാത്തിരിക്കരുതെന്നു ഒരിക്കൽക്കൂടെ ഓർപ്പിച്ചുകൊള്ളുന്നു. ബുക്കും പണവും ആരുടെയെങ്കിലും കൈവശം ഇരിപ്പുണ്ടായിരുന്നാൽ ഉടൻ മാനേജരെ ഏല്പിച്ചില്ലെങ്കിൽ കുറിയിൽ ഉൾപ്പെടാതെവരുമെന്നും എല്ലാവരും അറിഞ്ഞിരിക്കണം.

❖ ❖ ❖

തിരുവനന്തപുരം പള്ളി — വെള്ളത്തേപ്പു മുറിപണി മുതലായവേലകൾ ഇപ്പോഴും നടന്നുവരുന്നുണ്ടു. വരി കൊടുക്കുവാൻ വിചാരിച്ചിട്ടുള്ളവർ വേല അവസാനിച്ചിട്ടില്ലെന്നു അറിഞ്ഞു ഉടനുടൻ അയച്ചു കൊടുക്കണമെന്നു പ്രസ്താവിപ്പാൻ പണി നടത്തുന്ന ബ. പൌലോസു റമ്പാച്ചൻ അവർകൾ പ്രത്യേകം ആഗ്രഹിക്കുന്നു.

❖ ❖ ❖

ഒരാവശ്യം — ഇനി ഒരു സുറിയാനിപ്പള്ളി ആവശ്യപ്പെട്ടിരിക്കുന്നതു ആലപ്പുഴയാണ. ഉദ്യോഗസംബന്ധമായും കച്ചവടസംബന്ധമായും അവിടെ സ്ഥിരമായൊ തല്ക്കാലമായൊ താമസിപ്പാൻ ആവശ്യപ്പെടുന്നവർ വളരെയുണ്ടു. അവരുടെ ആവശ്യത്തിലേക്കു ഒരു പള്ളി വേണ്ടിയിരിക്കുന്നതിനാൽ അതിൽ കൂടി നമ്മുടെ വലിയ തിരുമനസ്സിലെ ദൃഷ്ടി പതിയണമെന്നു ഒരുലേഖകൻ എഴുതിയിരിക്കുന്നു.

❖ ❖ ❖

ഇപ്പോൾ കുറഞ്ഞൊരു നാളായിട്ടു സുറിയാനി കാറേനാൻ എന്നൊരുവക കൂടെ മലയാളമിത്രത്തിൽ കാണുന്നുണ്ടെന്നു മാത്രമല്ല, ആയതിനു ഒരു വിലയും കൂടെ ഒരാൾ നിശ്ചയിച്ചിരിക്കുന്നതായി കണ്ടു. "അഷ്ടിത്ത കമ്പിളികാറ്റുപണം വിലാ" എന്നത്രെ. തർജമയുടെ തരക്കേടുണ്ടെന്നു സുറിയാനിക്കാരിൽ ചിലരും പറയുന്നുണ്ട. എന്നാൽ പത്രാധിപരെ പരിഷ്കാരം പരിഷ്കാരം എന്നു പറഞ്ഞാൽ പടിക്കാരം ഫവക്കാരം മുതലായി കാരത്തിന്റെ ഒരു വകഭേദം ആയി തലക്കാച്ചിലും കാച്ചിലുവകയിൽ ഒരു വകഭേദമായി വിചാരിച്ചുപോകുമെന്നു മുമ്പു ഒരാൾ പറഞ്ഞതുപോലെ വിചാരിച്ചുപോകുന്നവരും ഉണ്ടായിരിക്കാം, നാമെന്തറിഞ്ഞിരിക്കുന്നു. നമ്മുടെ കർത്താവു പെസഹായിക്കു മുമ്പു ബെതാനിയായിൽവച്ചും പെസഹായിക്കു ഊർശ്ലേമിൽവച്ചും തന്റെ ശിഷ്യന്മാരുടെ കാലു കഴുകിയതായി ഇംഗ്ലീഷുകാർ അടിപ്പിച്ചിട്ടുള്ള പുസ്തകങ്ങളിൽ കാണുന്നു. എന്നാൽ ഒടുവിൽ പറഞ്ഞപ്രകാരം പെസഹായിക്കു ഊർശ്ലേമിൽ വച്ചു രാത്രിഭക്ഷണത്തോടുകൂടെ നടത്തിയ കാലുകഴുകിച്ചു മാത്രമെ നമ്മൾ സുറിയാനിക്കാർക്കു അറിവുള്ളല്ലൊ.

ഒരു ലേഖകൻ.

❖ ❖ ❖

തുമ്പമൺ മാർ ഗ്രീഗോറിയൊസ് സ്കൂൾ — മുൻ ഈ പംക്തികളിൽ പ്രസ്താവിക്കപ്പെട്ടിട്ടുള്ള ടി. സ്കൂൾ ഈ മാസം ൧൨-നു നിദാന്തവന്ദ്യദിവ്യശ്രീ മാർ ഗ്രീഗോറിയൊസു മെത്രാപ്പോലീത്താ തിരുമേനിയാൽ വിദ്യാരംഭത്തിനായി തുറക്കപ്പെട്ടിരിക്കുന്നു എന്നു അറിയുന്നതിൽ സന്തോഷിക്കുന്നു. തല്ക്കാലം നാലാം ക്ലാസുവ

രയുള്ള ക്ലാസുകൾ ഏർപ്പെടുത്തീയിരിക്കുന്നതായും ഇതിലെ ഹെഡ് മാസ്റ്റർ മട്രിക്കുലേഷൻ ജയിച്ച് ട്രെയിനിങ്ങ് ശീലിച്ച വളരെനാളത്തെ പരിചയമുള്ള ആളാണെന്നും രണ്ടാം വാദ്ധ്യാർ മട്രിക്കുലേഷൻ ജയിച്ച ആളാണെന്നും വേറെയുള്ള വാദ്ധ്യാന്മാരും പരീക്ഷാവിജയികളാണെന്നും അറിയുന്നു. നമ്മുടെ തെക്കൻ ഇടവകകളിലുള്ള കുട്ടികളെ പഠിപ്പിക്കുന്നതിനു ഇതു വളരെ പ്രയോജനമുള്ള ഒരു സ്കൂളെന്നുകൂടി ഞങ്ങൾ അഭിപ്രായപ്പെടുന്നു.

## പള്ളിവ്യവഹാരങ്ങൾ

തെക്കെദിക്കിൽ ഇരുകക്ഷികളായി ഇപ്പോൾ നടക്കുന്ന മിക്കപള്ളികളിൽനിന്നും നവീകരണമതവിരോധികളെ ഒഴിക്കുന്നതിനു വ്യവഹാരങ്ങൾക്കു ഒരുങ്ങിയിരിക്കുന്നതായി പലപള്ളികളിലും കൈക്കാരന്മാരുടെ തെരഞ്ഞെടുപ്പിനു യോഗം കൂടുവാനു ഇടവകപ്പത്രികയിലും മലയാളമനോരമയിലും ഈയിടെ കണ്ടുവരുന്ന പരസ്യങ്ങൾ കൊണ്ടു അറിയാവുന്നതാണു. ചില അന്യായങ്ങൾ ഫയൽചെയ്തു കഴിഞ്ഞിരിക്കുന്നു. ചിലതു തയ്യാറായിരിക്കുന്നു. ചിലതു തയ്യാറാക്കിവരുന്നു. നാലാറുമാസങ്ങൾക്കുള്ളിൽ പല കോടതികളിലും ഫയലിൽ പ്രധാനകേസുകൾ പള്ളിക്കേസുകളായിത്തീരുവാൻ ഇടയുണ്ടു. കോട്ടയത്തു ചെറിയപള്ളിസംബന്ധിച്ചുണ്ടായ ഹൈക്കോടതിവിധി മററു പള്ളിക്കാർക്കു വളരെ അനുകൂലവും അവരെ പ്രോത്സാഹിപ്പിക്കുന്നതും ധൈര്യപ്പെടുത്തുന്നതുമാണെന്നു ആ വിധിയുടെ താല്പര്യം ഗ്രഹിച്ചിട്ടുള്ളവർക്കു അറിയാവുന്നതാണു.

ചെറിയപള്ളിവിധികൊണ്ടു താഴെപ്പറയുന്ന പലസംഗതികൾക്കു തീരുമാനം വന്നിട്ടുണ്ടു. പ്രധാനമായി.

൧-ാമതു. മലങ്കര സുറിയാനിസഭ അന്ത്യോഖ്യാ മേലദ്ധ്യക്ഷതയിൻകീഴ യാക്കോബായ സുറിയാനിസഭയാകുന്നു. ചുരുങ്ങിയപക്ഷം ഇരുനൂറുവർഷത്തിൽ കുറയാതെ ഈ സഭ ആ വിശ്വാസത്തിൽ നിലനില്ക്കുന്നു.

൨-ാമതു. ഈ സഭയെ തുടർച്ചയായി ഭരിച്ചുവന്ന നാട്ടുമെത്രാന്മാരും പരദേശമെത്രാന്മാരും യാക്കോബായവിശ്വാസത്തിലും അന്ത്യോഖ്യാ മേലദ്ധ്യക്ഷതയിലും ഇരുന്നിട്ടുള്ളവരത്രെ.

൩-ാമതു. മാർത്തോമ്മാസുറിയാനിക്കാർ എന്ന നവീകരണക്കാർ ഇപ്പോൾ ധരിച്ചിരിക്കുന്ന പേരിൽ ഒരു സ്വാതന്ത്ര്യസഭ ഈ നാട്ടിൽ അടുത്തകാലംവരെ ഉണ്ടായിരുന്നില്ല.

൪-ാമതു. നവീകരണഉപദേശങ്ങൾ ൧൮൭൦-ാമാണ്ടിനുശേഷം മുളച്ചവയാകുന്നു.

൫-ാമതു. പള്ളികളും സ്വത്തുക്കളും യാക്കോബായ ഉപദേശപ്രകാരമുള്ള ആരാധനക്കു വേണ്ടി സ്ഥാപിക്കപ്പെട്ടവയോ ദീർഘകാലം ഉപയോഗിക്കപ്പെട്ടവയോ ആകകൊണ്ടു അവ ഒരു പ്രത്യേക ട്രസ്റ്റിൽ ഇരിക്കുന്ന സ്ഥിതിക്കു അവയെ സംബന്ധിച്ചുള്ള വ്യവഹാരങ്ങൾക്കു കാലഹരണമില്ല.

൬-ാമതു. പള്ളിയുടെ വരുമാനങ്ങൾ യാക്കോബായ ഉപദേശാചാരങ്ങൾക്കായി മാത്രം ഉപയോഗിക്കപ്പെടേണ്ടവയാണു. അല്ലാത്ത ചിലവുകൾ വകവെയ്ക്കപ്പെടുകയില്ല.

൭-ാമതു. എന്നു നവീകരണം ഉത്ഭവിച്ചുവോ അന്നുമുതൽ ഉള്ള വരുമാനങ്ങൾ മേല്പറഞ്ഞവിധത്തിൽ അല്ലാതെ ചിലവുചെയ്തിരുന്നാൽ കെട്ടിവെക്കേണ്ടവയാണു.

൮-ാമതു. അന്ത്യോഖ്യാ ആജ്ഞയിൽ അല്ലാതെ ഉണ്ടാകുന്ന പട്ടവും മേല്പട്ടവും സുറിയാനിപള്ളികളെ സംബന്ധിച്ചിടത്തോളം സാധുവായിരിക്കയില്ല.

ഇവയിൽ മിക്കഭാഗങ്ങളും സെമിനാരിനടവിൽതന്നെ തീരുമാനിച്ചിട്ടുണ്ടായിരുന്നു. എങ്കിലും പ്രത്യേകപള്ളികളെക്കുറിച്ചു വാദം പുറപ്പെട്ടപ്പോൾ കാലഹരണം തട്ടിയേക്കുമൊ എന്നു പലർക്കും സംശയമുണ്ടായിരുന്നു. ആ സംശയം ഇപ്പോൾ തീർന്നിരിക്കുന്നതിനാൽ പള്ളിക്കാർക്കു ധൈര്യസമേതം വ്യവഹാരത്തിനു പുറപ്പെടാവുന്നതാണു.

എന്നാൽ ഈ വക വ്യവഹാരങ്ങളാൽ വളരെ ദ്രവ്യനഷ്ടമുണ്ടല്ലൊ; ആത്മീയജീവിതത്തിനു വ്യവഹാരം വേണമൊ എന്നു ചിലർക്കു തോന്നാം. ആത്മാവു ജഡം കൂടാതെയല്ല ജീവിക്കേണ്ടതു. ജഡത്തോടുകൂടിയാണു ആത്മാവിന്റെ പ്രവൃത്തി നടക്കേണ്ടതു. ജഡത്തെ ആത്മാവിനു കീഴ്പ്പെടുത്തണമെന്നല്ലാതെ ആത്മഹത്യചെയ്തു ആത്മാവിൽ ജീവിക്കാവുന്നതല്ല. അപ്രകാരംതന്നെ സഭയ്ക്കു പള്ളികൾ ഒഴി

ച്ചുകൂടാത്ത ആവശ്യമാണ. സഭയുടെ അഭിവൃദ്ധിക്കും നിലനില്പിനും പള്ളികൾ ക്രമമായവിധത്തിൽ ഉപയോഗപ്പെടുത്തണം. മൂട്ടും തലയും ഇല്ലാത്ത പ്രസംഗികൾക്കും ദുരുപദേശങ്ങൾക്കും വിളയാടുവാൻ നമ്മുടെ പള്ളികളെ വിട്ടുകൊടുക്കുന്നതു പാപമാകുന്നു. വിശ്വാസിക്കും അവിശ്വാസിക്കും തമ്മിൽ ചേർച്ചയില്ല, നിന്റെ സഹോദരൻ അവിശ്വാസിയാണെന്നു കണ്ടാൽ അവനോടുകൂടെ ഭക്ഷിക്കപോലും അരുതെന്നു ശുദ്ധ ശ്ലീഹാ കല്പിക്കുന്നു. തോന്ന്യാസമായി പുറപ്പെടുവിക്കുന്ന നവീകരണ ദുരുപദേശങ്ങളും തന്നിഷ്ടമാർഗ്ഗങ്ങളും പ്രചരിപ്പാനല്ല നമ്മുടെ പിതാക്കന്മാർ പള്ളികളെ പണിയിച്ചതു. നിന്റെ കണ്ണു നിന്നെ വിരുദ്ധപ്പെടുത്തുന്നു എങ്കിൽ അതിനെ ഛേദിച്ചുകളവാൻ ആവശ്യമാണ. ഈ ദുരുപദേശപാലകന്മാർ ഒരിക്കൽ നമ്മുടെ സഹോദരന്മാരായിരുന്നു സത്യംതന്നെ എങ്കിലും അവർ തങ്ങളെതന്നെ നാശത്തിലേക്കു ചാടിച്ചിരിക്കുന്നു മറ്റുള്ളവരെയും വഞ്ചിപ്പാൻ അവർ പ്രയാസപ്പെടുന്നു. അതിനാൽ അവരോടുള്ള സംബന്ധം കഴിയുംമട്ടു അകറ്റേണ്ടതു ആവശ്യമാകുന്നു. നാബോത്തിനെപോലെ പിതാക്കന്മാരുടെ അവകാശത്തിനുവേണ്ടി പോരാടുന്നതു നീതിയും ആവശ്യവും ആകുന്നു.

എന്നാൽ നിന്റെ സഹോദരനോടു നിനക്കു വല്ല ഇടച്ചിലുമുണ്ടെങ്കിൽ ആദ്യമെ അവനോടു നേരിട്ടും പിന്നീടു സഭയോടും പറയണമെന്നും അവരെ അവൻ കേൾക്കയില്ലെങ്കിൽ അവൻ നിനക്കു ചുങ്കക്കാരനും കാഫ്രനുമായിരിക്കണമെന്നും കർത്താവ കല്പിച്ചതുപോലെ നമ്മുടെ മാംസവും നമ്മുടെ അസ്ഥിയുമാകുന്ന ഈ സഹോദരന്മാരുടെ വിരുദ്ധത്തിൽ ന്യായമായ എല്ലാ കഴിവുകളും പറവാൻ നാം സന്നദ്ധരാണ. അവർ നശിച്ചുപോകണമെന്നല്ല, മനസ്സുതിരിഞ്ഞു ജീവിക്കണമെന്നത്രെ നമ്മുടെ ആഗ്രഹം. അതിനാൽ സുറിയാനിപള്ളിക്കാരുടെ പ്രതിപുരുഷസ്ഥാനത്തിൽ ഞങ്ങൾ ഒരിക്കൽകൂടെ ഈ തെറ്റിപ്പോയ സഹോദരന്മാരോടു സമാധാനം പറയുന്നു. വിരുദ്ധങ്ങൾ ഉണ്ടാകുവാൻ ആവശ്യമായിരുന്നാലും അവ ആരാൽ ഉണ്ടാകുന്നുവൊ അവന്നു ഹാ! കഷ്ടം! എന്നുണ്ടല്ലൊ.

അതിനാൽ പ്രിയനവീകരണസഹോദരന്മാരെ, നിങ്ങൾ എന്തിനു കർത്താവിന്റെ ഈ പാവപ്പെട്ട മണവാട്ടിയെ വിരൂപമാക്കുന്നു. കണ്ടാലും സഹോദരന്മാർ ഐകമത്യത്തോടുകൂടെ ഒരുമിച്ചു വസിക്കുന്നതു എത്ര നന്മയും എത്ര സന്തോഷവും ആകുന്നു. അതിനാൽ ഒരുമിച്ചു വസിക്കുന്നതിനു ഞങ്ങൾക്കു സന്തോഷമാകുന്നു. സഹോദരന്മാരായിരുന്നാൽ മാത്രം മതി. വിശ്വാസത്തിൽനിന്നു പിൻമാറി സഹോദരത്വം ത്യജിച്ചിട്ടു നമുക്കു ഒരുമിച്ചു വസിക്കാമെന്നു പറഞ്ഞാൽ അതു ചെല്ലത്തക്കതല്ലെന്നു നിങ്ങൾക്കറിയാം. വിശ്വാസത്തിൽ നാം സഹോദരന്മാരായിരിക്കാം. അതിലേക്കു നിങ്ങൾ നൂതനമായ ഒരു വിശ്വാസം കൈക്കൊള്ളണമെന്നില്ല. ശുദ്ധ ശ്ലീഹന്മാരുടെ കാലംമുതൽ നടന്നുവരുന്നതും നിങ്ങൾ ജനിച്ചു വളർന്നതുമായ ആ വിശ്വാസത്തിൽ നിലനിന്നാൽ മാത്രം മതി. അപ്പോൾ നമ്മുടെ സഭക്കു എന്തു ഊർജ്ജിതവും എന്തു ശക്തിയും ഉണ്ടായിരിക്കും. പള്ളികൾ നിങ്ങൾക്കു സ്വാതന്ത്ര്യമായിരിക്കും, ദ്രവ്യനാശമില്ല, ആത്മനാശമില്ല, കള്ളസത്യം ചെയ്യേണ്ടാ, ഇങ്ങനെ എന്തെല്ലാം ഗുണങ്ങൾ ഇരിക്കുന്നു. ഇതൊന്നും ആലോചിക്കാതെ പോയാൽ എന്തെല്ലാം നാശങ്ങൾ വരുമെന്നു ഓർത്തുകൊൾവിൻ. പള്ളികൾ ഉപേക്ഷിക്കണം, കൈവശം ഇരിക്കുന്ന സ്വത്തുകൾ വിട്ടുകൊടുക്കണം, ദുർവ്യവഹാരം ചെയ്യണം, കള്ളസത്യം ചെയ്യണം, ചിലവു ചെയ്തുപോയ ആദായങ്ങൾ കെട്ടിക്കൊടുക്കണം, ഇങ്ങനെ അനേക നാശങ്ങൾ നേരിടുന്നു. അതിലേക്കു ഞങ്ങളെ കാരണഭൂതന്മാരായി വിചാരിക്കരുതു. സഭ ഐക്യതയിലും സമാധാനത്തിലും ഇരുന്നു വർദ്ധിക്കണമെന്ന മാത്രമാണ നമ്മുടെ മെല്പട്ടക്കാരുടേയും പിതാക്കന്മാരുടേയും ആഗ്രഹം. കുറെ നഷ്ടങ്ങൾ വന്നാലും ബുദ്ധിമുട്ടുകൾ നേരിട്ടാലും ദ്രവ്യവ്യയം വന്നാലും ഈ ഉദ്ദേശമാണ ഞങ്ങൾക്കുള്ളത. സഹോദരന്മാരെ! വരുവിൻ. നമുക്കു സമാധാനമായിരിക്കാം. ഒരു വിശ്വാസവും ഒരു ഇടയനും ഒരു ആട്ടിൻകൂട്ടവുമായിരിക്കാം. അപ്പോൾ നമുക്കു ഐശ്വര്യമായും അനുഗ്രഹമായും ഇരിക്കും.

എന്നാൽ മതസംഗതിയിൽ മനസ്സാക്ഷിക്കു വിരോധമായി നില്ക്കണമെന്നു നിർബന്ധിക്കുന്നതു ന്യായമല്ലെന്നു ഞങ്ങൾക്കറിയാം. നാം യോജിച്ചും ഒരു വിശ്വാസത്തിലും നില്ക്കുന്നതിൽ നിങ്ങളുടെ മനസ്സാക്ഷി നിങ്ങളെ തടസ്സപ്പെടുത്തുന്നു എങ്കിൽ നിങ്ങൾ പള്ളികളേയും സ്വത്തുക്കളേയും മുറുകെ കെട്ടിപ്പിടിക്കുന്നതു എന്തിനു? ഈ പള്ളികൾ നിങ്ങൾ ഇപ്പോൾ സൃഷ്ടിച്ചുണ്ടാക്കിയിരിക്കുന്ന നൂതന ഉപദേശങ്ങൾക്കായി സ്ഥാപിക്കപ്പെട്ടവയല്ലെന്നു നിങ്ങൾക്കു ബോധ്യമുണ്ടു. ആ ഉപദേശങ്ങളെ

വെടിഞ്ഞിട്ടു പള്ളികൾ കിട്ടണമെന്നു മോഹിക്കുന്നതു മനോസാക്ഷിക്കു ചേരുന്നതായി വരികയില്ല. ശേഷിച്ചു നടക്കുവാൻ പാടില്ലെങ്കിൽ പള്ളികളും വസ്തുക്കളും വിടട്ടെ. എന്നാൽ നിങ്ങൾക്കു ഒരു വക പരമാൎത്ഥമുണ്ടെന്നു വിചാരിക്കാം.

അതിനാൽ പ്രിയനവീകരണ സഹോദരന്മാരെ, ഇനിയും കല്ലേൽകടിച്ചു പല്ലു തകൎക്കുന്നതു എന്തിനു? നമുക്കു വിശ്വാസത്താൽ സഹോദരന്മാരായി ഒരുമിച്ചു വസിക്കാം. അതിനു മനസ്സില്ലെങ്കിൽ പള്ളികളും സ്വത്തുക്കളും ഉപേക്ഷിച്ചു നിങ്ങളുടെ സ്വന്ത ഉപദേശത്തെ പിന്തുടരുവിൻ.

---

## നോട്ടീസ.

നിരണത്തുപള്ളി ഇടവകക്കാരായ സകലമാനപേരും അറിവാൻ ചെയ്യുന്ന പരസ്യം.

മലങ്കര യാക്കോബായസുറിയാനി സഭയുടെ വിശ്വാസാചാരഭരണങ്ങൾക്കായി സ്ഥാപിക്കപ്പെട്ടു തുടൎച്ചയായി ഉപയോഗപ്പെടുത്തി വരുന്ന നിരണത്തുപള്ളിയിൽ കുറച്ചുകാലമായി ടി- മതവിശ്വാസാചാരങ്ങൾക്കു വിപരീതങ്ങളായ വേദവിരോധങ്ങളെ പട്ടമുക്കിൽ യാക്കോബു കത്തനാരും അയാളെ ചേൎന്ന ഏതാനും ആളുകളുംകൂടി പ്രവേശിപ്പിക്കയും പള്ളിവസ്തുക്കളിലും വരുമാനങ്ങളിലും അല്പമല്ലാത്ത ഭാഗം ടി വിപരീത ഉപദേശാചാരങ്ങളെ പുലൎത്തുന്നതിനു അവർ ദുരുപയോഗപ്പെടുത്തി നഷ്ടപ്പെടുത്തുകയും പള്ളിവക പൊൻവെള്ളി സാമാനങ്ങൾ പുരാതനമെ ഉപയോഗപ്പെടുത്തി വന്ന യാക്കോബായ വിശ്വാസാചാരപ്രകാരമുള്ള ആരാധനക്കും പെരുനാളുകൾക്കും സ്വാതന്ത്ര്യമായി ഉപയോഗിപ്പാൻ പാടില്ലാത്തവിധത്തിൽ അവർതടസ്സപ്പെടുത്തുകയും ചെയ്തുവരുന്നതിനാൽ മതവിപരീതികളെ പള്ളിയിൽ നിന്നു വിടുത്തി പള്ളിയും സ്വത്തുക്കളും അവർ എടുത്തിട്ടുള്ള ആദായങ്ങളും അതുകൊണ്ടു അവർ തനതായി സമ്പാദിച്ചിട്ടുള്ള വകകളും അവരിൽ നിന്നു ഒഴിപ്പിച്ചു പൂൎവസ്ഥിതിയിൽ കൊണ്ടുവരുന്നതിനു സിവിൽവ്യവഹാരം ചെയ്യേണ്ടിയിരിക്കുന്നു.

അതിലേക്കും പള്ളിവരവെടുത്തു ചിലവുചെയ്തു പള്ളികാൎയ്യങ്ങൾ അന്വേഷിക്കുന്നതിനും വേണ്ടി പള്ളി ഇടവകക്കാരുടെ പ്രതിപുരുഷന്മാരും ട്രസ്റ്റികളുമായി ഒന്നോ അധികമൊ ആളുകളെ തിരഞ്ഞെടുക്കുന്നതിനു ടി- പള്ളി ഇടവകക്കാരുടെ ഒരു പൊതുയോഗം ഈ വരുന്ന മീനമാസം ൨൨ നു- വ്യാഴാഴ്ച പകൽ ൧൧ മണിക്കു നിരണത്തു പള്ളിയിൽ കൂടണമെന്നു നിശ്ചയിച്ചു പള്ളിയിൽ വിളിച്ചു പറഞ്ഞും മുറികളിൽ ചീട്ടയച്ചും പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു. അതിനാൽ ടി പള്ളി ഇടവകക്കാർ എല്ലാവരും മേൽവിവരിച്ച സമയത്തും സ്ഥലത്തും കൂടുന്ന പൊതുയോഗത്തിൽ ഹാജരായിരിക്കണമെന്നു ഇതുമൂലവും അറിയിച്ചുകൊള്ളുന്നു.

൧൦൭൮-ാമാണ്ടു മകരമാസം ൨൩ നു-

നിരണത്തു പള്ളിയിൽ വികാരി കണിയാന്ത്ര കുഞ്ഞുതൊമ്മി

യൌനാൻ കത്തനാർ.

